സ്വാന്തം പൊൽത്താലിതെതാകണോരു വിവരവുമില്ലിതിനിത്തിരിക്കാം—
ണ്ടെന്നും കല്പിയ്ക്കുന്നിന്നപ്പുറമിളമകൊണ്ടിക്കൊണ്ടിക്കുടയോ,

ഈമാതിരി പദ്യങ്ങളിൽ പരിസ്ഫുരിക്കുന്ന നിർവേദമാണു് നമ്പൂതിരിയെ വെണ്മണിപ്രഭൃതികളിൽനിന്നു വേർതിരിച്ചു നിർത്തുന്നതു്.

തിരുവനന്തപുരത്തുവെച്ചു് രാജർഷിയായ ശ്രീമൂലംതിരുനാൾ തമ്പുരാന്നു് അടിയറ വെച്ചതായ

മർത്ത്യാകാരേണ ഗോപീവസനനിരകവർന്നോരു ദൈത്യാരിയെന്നാൻ
ചിത്തേ ബന്ധിച്ചുവെച്ചീടരുവതുപനീതിച്ചുതീറില്ലപക്ഷേ
പൊൽത്താർമാതാവിതാ തൻകണവനെവിട്ടുവാനത്തുയിക്കുന്നദാസീ-
വൃത്ത്യാന്നിത്യം മവാരനെക്കനിവവളിലൃദിക്കല്ല കാരുണ്യരാശേ.

എന്ന പദ്യത്തിൽപോലും കവിയുടെ നിർവേദമാണു് കൂടുതൽ പ്രകാശിക്കുന്നതു്. ഈ പദ്യം മാത്രമേ എഴുതീട്ടുണ്ടായിരുന്നുള്ളു എങ്കിലും രാജൻനമ്പൂതിരി മഹാകവിപദത്തിനു് അർഹനായിത്തീരുമായിരുന്നു.

രാജൻനമ്പൂതിരിയുടെ കൃതികൾ:—

അനാഗസ്തോത്രം, ഭൈമീകല്യാണം നാടകം, അഴകാപുരിവർണ്ണന, സ്വയംവരസ്തോത്രം, ഒരു ഭാണം, ഗുരുസ്തോത്രപഞ്ചകം, കചോലവൃത്തം പാട്ടു്, അംബോപദേശം തിരുവാതിരകളി, ദേവീസ്തവങ്ങൾ നാലു്, ദേവീവ്യപാശ്രയസ്തോത്രം, അംബികാവിംശതി, സ്ത്രീസ്തവം, അംബാസ്തവം, രാമനാമമാഹാത്മ്യം, കൃഷ്ണാവതാരാഷ്ടകം, ഇന്ദുമ്നൻ (മൂന്നു സർഗ്ഗം) കുമാരസംഭവം നാലാംസർഗ്ഗം, ആരോഗ്യസ്തവം, ലക്ഷ്മീസ്തവം, ഒരു പ്രാർത്ഥന, കൊച്ചീത്തീവണ്ടി, കാളീസ്തവം, ചെങ്ങല്ലൂർമന, ദേവീമാഹാത്മ്യം, നാരദചിന്ത (പാട്ടു്), കാളിയമർദ്ദനം (പാട്ടു്) സരസ്വതി സ്തുതി (പാട്ടു്), രുഗ്മിണീസ്വയംവരം വഞ്ചിപ്പാട്ടു്, സ്വയംവരസ്തോത്രം, ബാലോപദേശം, നാരദോപഖ്യാനം, കചോലവൃത്തം ഓട്ടൻതുള്ളൽ, ഒരു കൊലക്കേസ്സ്, ഗജേന്ദ്രമോക്ഷം (ഒരുഭാഗം) എഴുത്തുകൾ, ഒറ്റശ്ലോകങ്ങൾ.

അദ്ദേഹത്തിന്റെ പല കൃതികൾ ജീവിതദശയിൽ തന്നെ നഷ്ടപ്പെട്ടുപോയിട്ടുണ്ടു്. പരമസാത്വികനായ ഈ മഹാകവിപോലും അംബോപദേശം എഴുതി തന്റെ തൂലികയെ മലിനപ്പെടുത്തിയതു് കലികാലവിലസിതമാണെന്നു വിചാരിക്കാനേ നിവൃത്തിയുള്ളു.

ഒറവങ്കര ഒരു നിമിഷകവിയായിരുന്നില്ല; അതിൽ അദ്ദേഹത്തിനു ഭ്രമവുമില്ലായിരുന്നു. അദ്ദേഹത്തിന്റെ കവിതാസരണി ഒന്നു പ്രത്യേകം തന്നെ. ഉചിതമായ ശബ്ദങ്ങൾ പ്രയോഗിച്ചു് രമണീയമായ അർത്ഥത്തെ പ്രകാശിപ്പിക്കുന്നതിനു് അദ്ദേഹത്തിനു് കഴിവുണ്ടായിരുന്നു.

'മിതം ച സാരഞ്ച വചോഹി വാഗ്മിതാ' എന്ന പഴമൊഴി അനുസരിച്ചു നോക്കിയാൽ അദ്ദേഹം മഹാവാഗ്മിയായിരുന്നു എന്നു് നിസ്സംശയം പറയാം. മിതമായ ശബ്ദങ്ങളെക്കൊണ്ടു് വിപുലമായ അർത്ഥത്തെ പ്രകാശിപ്പിക്കുക, മുഴക്കോളും പ്രാസം നിറയ്ക്കാതെയും എന്നാൽ ശബ്ദഭംഗിക്കു കോട്ടം തട്ടാതെയും പദങ്ങൾ പ്രയോഗിക്കുക, സ്ഥായിയായ രസത്തിനു വിച്ഛിത്തി വരുത്താതെ ഫലിതം തട്ടിവിടുക—ഇവയൊക്കെയും ഒറവങ്കരയുടെ കവിതയ്ക്കുള്ള വിശിഷ്ടഗുണങ്ങളാണു്. അദ്ദേഹത്തിന്റെ കൃതികൾ മിക്കവയും അർത്ഥഗർഭങ്ങളായിരിക്കുന്നതിനാൽ, ചില ശ്ലോകങ്ങൾ വായിക്കുന്ന മാത്രയിൽതന്നെ അർത്ഥബോധമുണ്ടായില്ലെന്നു വരാം. മാതൃകയ്ക്കായി സംസ്കൃതവൃത്തത്തിലും ഭാഷാവൃത്തത്തിലും ഉള്ള ഏതാനും വരികൾ ഉദ്ധരിക്കുന്നു.

കുചേലവൃത്തം തുള്ളൽ.

ഈവിധമുള്ള മനോരാജ്യത്താലാവൃതമതിയായ് വന്നു കുചേലൻ
ആവഴിയകലവുമാതപതതിയെയുമവധിയിലുമറിഞ്ഞീടാതെ
തിരകളടിച്ചതിനിർമ്മലമാകിന ചാരുപയോനിധിതീരമണഞ്ഞു
തരണിസഹസ്രമുദിച്ചതുപോലെ കരയിൽ വിളങ്ങും ദ്വാരക കണ്ടു
വിരവൊടു കൊടിമരമുടിയിലുയർച്ചൊടിനിരകളുമേറ്റം കൂത്താടീടുന്നു
കരുണാനിധിയെക്കാണ്മാനിക്കരെ വരുമോരോ ഭക്തജനങ്ങളെയെല്ലാം
വരു വരുവെന്നിഹ കൈകാട്ടിവിളിച്ചരികിലണപ്പാനെന്നതു തോന്നും
അക്കടലുക്കുകടന്നു മഹീസുരനപ്പുരിയതിലസമയംതന്നെ
ഉൽക്കടപരമാനന്ദമഹാബ്ധിയിലുൾക്കൂടിത്തിരമറിഞ്ഞു കുചേലൻ.

കാളിയമർദ്ദനം കൈകൊട്ടിക്കളിപ്പാട്ടു്.

(ഗോപകുമാരക—എന്ന മട്ടു്)

അക്കടൽവർണ്ണനന്നക്കടൽവാരത്തിലുൽക്കടകോപത്തോടും—തന്റെ
തീക്കട്ടദൃഷ്ടിയാൽ ലോകമശേഷത്തെ നോക്കിടുന്നോരതികൾ
കാളസർപ്പപ്രവരന്മാരായിവാഴുന്ന കാളിയഫണിവരൻ—പാരം
കാളംവിഷത്താലെ കാളിന്ദിയിൽജലം നീളെത്തിളപ്പിച്ചീടുന്നു

ച. 1 ഹരിഹയസുതമുഖവിക്രമിഹന്താ
വാരിധിമദ്ധ്യേ ചിറയിട്ടവനാം
ഇരിഞ്ഞമഠിത്യാദ്യധിവാസനാം
ചരിതമിയന്നയി ചിതമോ ചരണം (അഠ്ഠ)
2 പ്രതിപക്ഷകന്മാരെ നിരാകൃതവാൻ
ക്ഷിതിജാരാധിയെ ഭവാനൊടുകളവാൻ
മതിമതികന്തസച്ചിദ്വയമവൻ
ധൃതിമൻപണ്ഡിതവരഹരികളറിവാൻ.

## മടവൂർകാവിൽ കാളു ആശാൻ.

ചിറയിൻകീഴ് താലൂക്കിൽ കിളിമാനൂരിനു സമീപം മടവൂർ കാവിൽവീട്ടുകാർ പുരാതനകാലം മുതല്ക്കേ വൈദ്യം, മന്ത്രം മുതലായ ശാസ്ത്രങ്ങളിൽ സിദ്ധിയുള്ളവരായിരുന്നു. അവരിൽ ത്രിവിക്രമൻ എന്നു് ഒരാൾ [illegible]–ാമാണ്ടിടയ്ക്കു വെട്ടൂർ പൊയ്കയിൽ എന്ന സ്ഥലത്തുവച്ചു് ഭദ്രകാളിയെ സേവിച്ചു പ്രത്യക്ഷപ്പെടുത്തിയത്രേ. ആ ത്രിവിക്രമൻ കാളീപരമായി ചില കവനങ്ങളും രചിച്ചിട്ടുണ്ടു്. 998–ാമാണ്ടിടയ്ക്കു കാളിയെ മടവൂർ കൊണ്ടുവന്നു് പ്രതിഷ്ഠിച്ചു. ആ ദേവി ഇപ്പോഴും കാവിൽവീട്ടുകാരുടെ കുടുംബപരദേവതയായിരിക്കുന്നു. മാർത്താണ്ഡനാശാൻ [illegible]–ൽ ജനിച്ചു. അദ്ദേഹം മഹാപണ്ഡിതനായിരുന്നു. ജ്യോതിഷം, മന്ത്രവാദം, വൈദ്യം, വിഷചികിത്സ ഇവയിൽ നിപുണനായിരുന്ന ഈ വിദ്വാൻ സീതാസ്വയംവരം ഊഞ്ഞാൽപാട്ടും ഒരു സ്തുതി തുള്ളലും രചിച്ചിട്ടുള്ളതായി അറിയുന്നു. മാർത്താണ്ഡനാശാന്റെ സഹോദരിയായ നാരായണിഅമ്മയിൽ ചെറുകര ബാലകൃഷ്ണപിള്ളയ്ക്കു് കൊല്ലം 1032 ചിങ്ങമാസം സ്വാതിനക്ഷത്രത്തിൽ ഒരു ശിശു ജനിച്ചു. ജനനകാലത്തെ ഗ്രഹസ്ഥിതി കണ്ടിട്ടു് അവൻ ഒരു മഹാപണ്ഡിതനും കവിയുമായിത്തീരുമെന്നു് ബാലകൃഷ്ണപിള്ള ആശാൻ തീർച്ചപ്പെടുത്തി.

വിശാഖജാതാഗതവതി ശശീ ഭവേത്
തദാ പ്രജാപതിസമോ ജനകഃ പിതാ തത
തദായുരസ്യ ഭവിനന്ദിനീ പാർത്ഥിവാനാം
യേഷാം ഗ്രഹേഷു സവിതാ ച ഗുരുശ്ച മഃ

എന്നു ഭഗവാൻ വസിഷ്ഠമഹർഷി അരുളിച്ചെയ്തിട്ടുള്ളപോലെ ഈ ശിശുവിന്റെ കുടുംബം—പൂർവ്വകാലത്തു് ജഗദീശ്വരിയായ ശ്രീഭദ്രകാളിയാൽ പരമ്പരാസിദ്ധമായ വൈദുഷ്യലാഭത്തിനു വരപ്രസാദം നൽകപ്പെട്ട വിശുദ്ധകുടുംബം—തദനുസാരം നാലഞ്ചു ശതവർഷക്കാലമായി നിരന്തരം അനേകം പണ്ഡിതന്മാരാൽ അലങ്കൃ

തിക്കപ്പെട്ട വിദ്വൽകുടുംബം—പിതാവു് ജ്യോതിശ്ശാസ്ത്ര വിദഗ്ദ്ധനും മഹാബുദ്ധിമാനുമായ വീരപുത്രൻ—മാതാവു നല്ല വിദ്യാഭ്യാസവും സൌശീല്യാദിഗുണങ്ങളുമുള്ള സതീരത്നം—ജനനകാലം വിദ്യാകാരകനായ ബുധൻ സ്വക്ഷേത്രമായ കന്നിരാശിയിൽ ഉച്ചംഗതനായി പണ്ഡിതയോഗപ്രദനായി ഭാഗ്യസ്ഥാനത്തു സ്ഥിതിചെയ്യുന്ന വിശിഷ്ടസമയം—ദുർല്ലഭമായ ഏതാദൃശഭാഗ്യസമുച്ചയങ്ങളുടെ നിദാനമായ ശിശു, ഭാവിയിൽ ഒരു പണ്ഡിതനായി ഭവിക്കുമെന്നു തീർച്ചപ്പെടുത്തിയ ബാലകൃഷ്ണനാശാന്റെ ദീർഘദർശനം സുസമാഗതമാണെന്നു് അവിതർക്കിതമായി അനുമാനിക്കാം. *

ഈ ശിശു കുന്നത്തുകളരിയിൽ ഭഗവതീക്ഷേത്രത്തിൽവച്ചു യഥാകാലം 'കാളിദാസൻ' എന്നു നാമകരണം ചെയ്യപ്പെട്ടു. 'കാളിദാസൻ' എന്നു വിളിക്കാൻ വിഷമമാകയാൽ വീട്ടുകാർ ബാലനെ 'കാളു' എന്നു വിളിച്ചുവന്നു. അങ്ങനെയാണു കാളുവാശാൻ എന്ന പേർ പ്രസിദ്ധമായതു്. 'ഷഷ്ഠമം വിപ്രവരസ്യ' എന്ന പ്രമാണപ്രകാരം മൂന്നാംവയസ്സിൽ ഒരു ബ്രാഹ്മണനെക്കൊണ്ടു് ബാലനെ എഴുത്തിനിരുത്തി. ബാലകൃഷ്ണപിള്ള ആശാൻതന്നെ പഠിത്തകാര്യങ്ങളിൽ മേൽനോട്ടം വഹിച്ചുകൊണ്ടിരുന്നു. മാതാവു് അതിനിടയ്ക്കു മരിച്ചുപോകയാൽ, അദ്ദേഹം മാതാവിന്റെ ചുമതലകൾകൂടി വഹിക്കേണ്ടതായിവന്നു.

ബാലകൃഷ്ണപിള്ള രാമായണവായനയിൽ അതിസമർത്ഥനായിരുന്നതിനാൽ ബാലനെ സോപാനരീതിയിൽ രാമായണം വായിച്ചു് അർത്ഥം പറയുന്നതിനു് അഭ്യസിപ്പിച്ചു. അഞ്ചെട്ടുവയസ്സു പ്രായമുള്ള കുട്ടി രാമായണം വായിച്ചു് വിശദമായി അർത്ഥം പറയുന്നതുകേട്ടു് പലരും അത്ഭുതപ്പെടാറുണ്ടായിരുന്നു. അനന്തരം ബാലൻ സിദ്ധരൂപം, ക്രിയാപദം, ബാലപ്രബോധം മുതലായവ പഠിച്ചു വിഭക്തിജ്ഞാനം സമ്പാദിച്ചശേഷം ഗണനക്രിയ പഠിക്കാൻ തുടങ്ങി. അല്പകാലംകൊണ്ടു് ലാടം, വൈധൃതം മുതലായ ഗണനക്രിയകൾ പരിശീലിക്കുകയും ഹോര, ജാതകപാരിജാതം, സാരാവലി മുതലായവ ഉരുവിടുകയും ചെയ്തു. എന്നാൽ ജ്യോതിഷപഠനം പൂർത്തിയാകുംമുമ്പു് ബാലകൃഷ്ണപിള്ള ദിവംഗതനായി.

അങ്ങനെ പഠിത്തം പെട്ടെന്നു നിലയ്ക്കേണ്ടതായി വന്നുകൂടുകയാൽ, കാളു വീട്ടിനു വെളിയിൽ യഥേഷ്ടം സഞ്ചരിച്ചുതുടങ്ങി.

* മടവൂർ സി. നാരായണപിള്ള

തുള്ളലും ആട്ടവും ഉള്ള ദിക്കിലെല്ലാം കാളുവും എത്തും എന്ന കട്ട വന്നുചേൎന്നു. എന്നാൽ സ്വഗൃഹത്തിലുണ്ടായിരുന്ന താളിയോല ഗ്രന്ഥങ്ങൾ ഒന്നുവിടാതെ എല്ലാം വായിച്ചു പഠിക്കുന്ന വിഷയത്തിൽ അവൻ ജാഗരൂകനായിത്തന്നെ വൎത്തിച്ചു.

ഒരിക്കൽ സമീപവാസിയായ ഒരാൾ, കാളുവിന്റെ വലിയ കാരണവരായ കൊച്ചുകുഞ്ഞുപിള്ളയുടെ കൃതിയായ ഒരു കുത്തിയോട്ടപ്പാട്ട് അവനെ പാടിക്കേൾപ്പിച്ചു. അമ്മാവനെപ്പോലെ തനിക്കും ഒരു കുത്തിയോട്ടപ്പാട്ട് എഴുതണമെന്ന് ഈ ബാലനും നിശ്ചയിച്ചു. ദേവീപ്രസാദം ഉണ്ടായാൽ എന്താണു സാധിക്കാത്തതു്? അവൻ അന്ന് എഴുതിയ കവിതയിൽ ഒരു ഭാഗം ഉദ്ധരിക്കാം.

ശ്രീമന്നാരണനവിദിതഖ്യാതികലൎന്നിയാം മംഗലക്ഷേത്രവാഴ്ത്തും
ശ്രീമംഗലദേവിതിൽപ്രീതിയോടും വിലസിനകരുണാവാരിധേ ശ്രീകാളീ!
ശ്രീമൽക്കാവിൽത്തൂലമഹാത്ഭുതാന്തരിയന്ദിരസഞ്ചയമേവിട്ടരിയൻ
ദുഷ്ടാലയങ്ങളിളക്കി ചൂടിയമംഗലം നമ്മൾ രക്ഷിച്ചിടേണം.
അക്കടൽവർണ്ണനാകരനാൽ ജനന്നരമകമലത്തിലിരിപ്പവനും
ദുഃഖക്കടലിൽത്തറവരുന്ദ്രനും സന്തതമകമലാസനപതിയാരും
ശക്രാദിയാകിയ താരാമപതികളും ശുക്രബൃഹസ്പതിയാം ദേവകളും
അക്കാലത്തിൽപിറന്ന വർണ്ണമായ നിസ്തുലമന്ദിരതാപസരും
ഉല്ലാസമോടെൻഗുരുവരരും പുനരെല്ലാമറിയുന്നോരും പിതാവും
കല്യാണമുൾക്കൊണ്ടുകരങ്ങൾ കൂട്ടീടണമെല്ലാവരേയും നമസ്കരിച്ചേൻ.

ഇങ്ങനെ എഴുതിത്തീൎന്ന പാട്ടുകേട്ട് സന്തുഷ്ടരായ കൂട്ടുകാർ അവനു ബാലകവി എന്നു പേരു നൽകി. അതിനെത്തുടൎന്ന് വേറെയും ചില കുത്തിയോട്ടപ്പാട്ടുകൾ അദ്ദേഹം എഴുതി.

ഈ ഗാനം കാളുവാശാന്റെ ഉന്നതിക്കു വഴിതെളിച്ചു. മടവൂർ സി. നാരായണപിള്ള എന്ന പ്രസിദ്ധസാഹിത്യകാരന്റെ മാതുലനായ കൃഷ്ണപിള്ള ആ ഗാനങ്ങൾ ചൊല്ലിക്കേട്ടിട്ട്, തൽകൎത്താവിനെ തന്റെ ഗൃഹത്തിൽ വരുത്തിത്താമസിപ്പിച്ചു. അങ്ങനെ അവിടെ താമസിക്കുന്ന കാലത്തു് ഐവർകളിക്കാരുടെ അപേക്ഷയനുസരിച്ചു് പാഞ്ചാലീസ്വയംവരം ഐവർകളിപ്പാട്ടും അവൻ എഴുതി.

കൃഷ്ണപിള്ളയ്ക്കു് തുള്ളൽപാട്ടിൽ വലിയ ഭ്രമമായിരുന്നു. ഒരു ദിവസം "തനിക്ക് ഒരു തുള്ളൽക്കഥ എഴുതാമോ?" എന്ന് അദ്ദേഹം പ്രസ്തുത ബാലനോടു ചോദിച്ചു. "ആവാം" എന്നു പറഞ്ഞുകൊണ്ട് അവൻ സീമന്തിനീചരിതം തുള്ളൽ ഒരാഴ്ച കൊണ്ട് എഴുതിത്തീൎത്തു.

"അയ്യയ്യോ മമ ശങ്കര കിമഹം ചെയ്യുന്നതുകരുണാകരസിന്ധോ!
വൈധവ്യത്തിനു ലക്ഷണമെന്നുടെ സാധുസ്വഭാവിനിമകളൊടെജാതേ-
യുണ്ടെന്നാൽമമരാജ്യാദികളൊക്കെയനുഭവിച്ചാനിച്ഛയുമില്ല."

ഈ തുള്ളൽ നഷ്ടപ്പെട്ടുപോയിരിക്കുന്നു.

പിന്നീട് കുറത്തിപ്പാട്ടിലാണ് ഈ ബാലകവി കൈവച്ചതു്.

പാരിനെമുടിച്ചീടുന്ന ദാരികനെക്കൊൽവാൻ
മാരവൈരിതന്നുടെ ഫാലനയനത്തിൽ
ഭൈരവതരമതായൊരാകൃതിധരിച്ച്
മാതങ്ങളുമായിട്ടുന്ന പാണികളിലോരോ
ത്രിശൂലമുഖമിതരായുധചയമേന്തി
എട്ടുദിക്കുംപൊട്ടുമാറട്ടഹാസമോടും
വന്നവതരിച്ചൊരുജഗന്മയേ മായേ നീ
നന്ദിയോടനുഗ്രഹിക്ക ഭദ്രകാളിയംബെ.

അടുത്ത കൃതി ശ്രുപ്പ്ണഖാവൈരൂപ്യം കൈകൊട്ടിക്കളിപ്പാട്ടാണ്. പല വൃത്തങ്ങളിലായി ഇതുപതിൽപ്പരം ഗാനങ്ങളുണ്ട്.

ഇപ്രകാരം കാളു പാട്ടും വായനയും കവിതയുമായി വസിക്കുന്ന കാലത്ത് കിളിമാനൂർ കോട്ടൂർ നീലകണ്ഠപ്പിള്ള അവിടെ ചെന്നുചേരുകയും, "ഇവന്റെ പാട്ടുകൾ വായിച്ചുനോക്കിയാൽ അവ ഒരു വ്യുൽപന്നനായ വാസനാകവിയുടെ കൃതികളാണെന്നുതന്നെ തോന്നും. ഇവൻ സംസ്കൃതകൃതികളൊന്നും വായിച്ചിട്ടില്ലെന്നും പറയുന്നു. ഇതു വളരെ വിസ്മയമായിരിക്കുന്നു. ഇവനു ജന്മാന്തരസിദ്ധമായ ബുദ്ധിസാമർത്ഥ്യവും തീക്ഷ്ണമായ കവിതാവാസനയും ഉണ്ടെന്നു കാണുന്നു. ഈ സ്ഥിതിക്ക് ചില സംസ്കൃതകാവ്യങ്ങളും മററും വായിച്ചാൽ ഇവൻ ഒരു മഹാകവിയായി ഭവിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല" എന്ന് അദ്ദേഹം അഭിപ്രായപ്പെട്ടതനുസരിച്ച് കാളു അദ്ദേഹത്തിന്റെകൂടെ താമസമാക്കി. നീലകണ്ഠപ്പിള്ളയാശാൻ കിളിമാനൂർ കൊട്ടാരത്തിലെ സംസ്കൃതാദ്ധ്യാപകനും ഭൃത്യാശ്രേഷ്ഠനുമായിരുന്നു.

കിളിമാനൂർകൊട്ടാരത്തിലെ താമസംവഴിക്കു ലഭിച്ച മഹൽസംസർഗ്ഗം അവന്റെ കുശാഗ്രബുദ്ധിയെ വികസിപ്പിക്കുകയും അതു ഭാവിശ്രേയസ്സുകൾക്കെല്ലാം നിദാനമായിത്തീരുകയും ചെയ്തു. രണ്ടു മൂന്നു മാസങ്ങൾക്കിടയിൽ രഘുവംശം, മാഘം, നൈഷധം ഈ കാവ്യങ്ങളിലെ പല സർഗ്ഗങ്ങൾ അവൻ പഠിച്ചുതീർത്തു. അവന്റെ സംസ്കൃതഭാഷാപരിചയവും ശബ്ദകോശനിഷ്ണതയും ഊഹാപോഹശക്തിയും കണ്ടു വിസ്മിതനായ ഗുരു "നീ ഇനി

ജോലി നിർവഹിച്ചുംകൊണ്ടിരിക്കെ, ചവറയിൽ കൃഷ്ണനാശാൻ എന്ന പ്രസിദ്ധ ജ്യോത്സ്യൻ ചാർത്തിക്കൊടുത്ത മുഹൂർത്തത്തെപ്പററി ഒരു തർക്കം ഉത്ഭവിച്ചു. അടിയന്തിരവീട്ടുകാർ നീലകണ്ഠപ്പിള്ള ആശാനെ കണ്ടു ചോദിച്ചു. മുഹൂർത്തം ശരിയല്ലെന്ന് അദ്ദേഹം വിധിച്ചു. എന്നാൽ കൃഷ്ണനാശാനെ തെററു മനസ്സിലാക്കിക്കൊടുക്കുന്നതിലേക്ക് ചവറവരെ ചെല്ലണമെന്ന് അവർ അപേക്ഷിച്ചപ്പോൾ, തനിക്കു വരാൻ നിവൃത്തിയില്ലെന്നും തന്റെ ശിഷ്യനായ കാളുവാശാനെ അയയ്ക്കാമെന്നും അദ്ദേഹം പറകയാൽ ആശാന് ഒരു വലിയ വാദത്തിൽ ഏർപ്പെടേണ്ടതായിവന്നു. കാളുവാശാൻ യുക്തികൊണ്ടും പ്രമാണശതങ്ങളെക്കൊണ്ടും കൃഷ്ണനാശാന്റെ വാദമുഖങ്ങളെ എല്ലാം ഖണ്ഡിച്ചു.

ഒരിക്കൽ തിരുവല്ലാ നെടുമ്പുറത്തു കോയിക്കലെ പണ്ഡിതനായ ഒരു തമ്പുരാൻ കിളിമാനൂർ കൊട്ടാരത്തിൽ വന്നിരുന്നു. കലഹപ്രിയനായ 'കുഞ്ഞൻനമ്പ്യാർ' എന്നൊരാൾ തിരുവല്ലാ രാജാവിന്റെ വാഗ്ഭൂഷണങ്ങളാൽ നീലകണ്ഠപ്പിള്ളയാശാൻ സ്തബ്ധനായിപ്പോയെന്ന് അർത്ഥംവരുന്ന ഒരു ശ്ലോകം ആരെക്കൊണ്ടോ എഴുതിവാങ്ങിപ്പിച്ച്, ആശാന്റെ കൈയിൽ കൊടുത്തു. നിർമ്മത്സരനായിരുന്ന നീലകണ്ഠപ്പിള്ളയാശാൻ 'തനിക്കു വാദമൊന്നുമില്ലെ'ന്നു പറഞ്ഞുകൊണ്ട് ഓലയെ കൂടയിൽ തിരുകിവച്ചു. കാളുവാശാൻ ആ ശ്ലോകം കണ്ട്, ഗുരുവിനെ ധിക്കരിച്ചവനെ കൊമ്പുകുത്തിക്കാൻ അവസരം തേടിക്കൊണ്ട് ഒരു ഖണ്ഡനപദ്യം എഴുതി നമ്പ്യാരെ ഏല്പിച്ചു. കിളിമാനൂർ കൊട്ടാരത്തിലുള്ള തമ്പുരാക്കന്മാരെല്ലാംകൂടി കാളുവാശാന്റെ വാദചാതുരി കാണാൻ ആഗ്രഹിച്ച് ഖണ്ഡനത്തിനു ഖണ്ഡനം എഴുതി അയച്ചുകൊടുത്തു. വാദം കുറെനാൾ നീണ്ടുനിന്നു. ഒടുവിൽ ഇതിനെല്ലാം കുഞ്ഞൻനമ്പ്യാരുടെ കൃത്രിമമാണെന്നു ഗ്രഹിച്ച കവി അദ്ദേഹത്തിനെ ആക്ഷേപിച്ച് 'കൊകാകസല്ലാപം' എന്നൊരു പ്രബന്ധം എഴുതി അയച്ചുകൊടുത്തു.

കാളുവാശാൻ പക്കലെ താമസംതുടങ്ങി കുറച്ചുകഴിഞ്ഞപ്പോൾ, കുഴിവിളാകത്തു നാരായണിഅമ്മയെ വിവാഹംകഴിച്ചു. അവിടെവച്ചു ഗുരുവിന്റെ ആജ്ഞാനുസാരം രചിക്കപ്പെട്ട ആട്ടക്കഥയാണ് പ്രഹ്ളാദചരിതം. ആ കൃതിയെപ്പററി കിളിമാനൂർ വിശാഖംതിരുനാൾ വലിയതമ്പുരാൻ രചിച്ച അനുമോദനശ്ലോകം താഴെ ചേർക്കുന്നു.

കാളിദാസകവി [illegible]
കാളികാ [illegible]

അദ്ദേഹം മാമണ്ണൂർ പഠിപ്പിച്ചുകൊണ്ടിരുന്ന കാലത്തു് ചാത്തനാർ വാദ്ധ്യാരായിരുന്ന ഒരു ചാക്കോമാപ്പിള കുറെ യുക്തിക്കണക്കുകൾ എഴുതി ഏതാനും പദ്യങ്ങളോടുകൂടി രചിച്ചുകൊടുത്തു. ആ പദ്യങ്ങളിൽ ഔദ്ധത്യം നല്ലപോലെ സ്ഫുരിച്ചിരുന്നു. ആശാനാകട്ടെ ചോദ്യങ്ങൾക്കു് ഉത്തരം എഴുതിയിട്ടു് പദ്യങ്ങൾ അബദ്ധപ്രചുരങ്ങളായിരിക്കുന്നുവെന്നും സംസ്കൃതജ്ഞാനശൂന്യന്മാൎക്കു് അങ്ങനെ അബദ്ധംവരുന്നതിൽ അതിശയിപ്പാനില്ലെന്നും ഉള്ള ഒരു കുറിപ്പോടുകൂടി സ്വയംകൃതങ്ങളായ ഏതാനും യുക്തിക്കണക്കുകളോടുകൂടി അയച്ചുകൊടുത്തു. ഈ കത്തു് ചാക്കോമാപ്പിളയുടെ ഉത്സാഹശക്തിയെ ഉത്തേജിപ്പിക്കയും അചിരേണ നീലകണ്ഠപ്പിള്ളയാശാനെ ശിഷ്യപ്പെട്ടു സംസ്കൃതം അഭ്യസിക്കയും ചെയ്തുവത്രെ. അതിൽപിന്നീടു് ആശാനും ചാക്കോമാപ്പിളയും പ്രിയസുഹൃത്തുക്കളായിത്തീൎന്നു. "എന്റെ പ്രിയശിഷ്യൻ ചാക്കോ കാളുവാശാന്റെ കവനഗ്രന്ഥമാണെന്നു നീലകണ്ഠപ്പിള്ളയും," "കാളുവാശാൻ അവൎകളുടെ ആക്ഷേപശ്ലോകങ്ങളും അനന്തരകാലത്തെ സഹായസഹകരണങ്ങളുമാണു് എന്റെ ഭാവിശ്രേയസ്സുകൾക്കെല്ലാം ഹേതുഭൂതമായ സംസ്കൃതാഭ്യസനത്തിനു് എന്നെ പാത്രീഭവിപ്പിച്ചതെന്നു്" ചാക്കോമാപ്പിളയും പറയാറുണ്ടായിരുന്നു.

കാളുവാശാൻ ജാതിവ്യത്യാസത്തിനു ബദ്ധവിരോധിയായിരുന്നു. എല്ലാ ജാതിക്കാരോടും മതക്കാരോടും അദ്ദേഹം സമഭാവനയോടാണു് പെരുമാറിവന്നതും. അദ്ദേഹത്തിന്റെ കവനചാതുരിയെപ്പറ്റി അഭിജ്ഞോത്തമനായ രാമക്കുറുപ്പുമുൻഷി ഒരു കഥ പറഞ്ഞിട്ടുള്ളതു രസാവഹമാണു്. ഒരിക്കൽ മടവൂർ സി. നാരായണപിള്ള ഭാഷാചരിത്രകാരനായ ഗോവിന്ദപ്പിള്ള സൎവ്വാധികാൎയ്യക്കാരെ കാണാൻ ചെന്നിരുന്നു. അവിടെ രാമക്കുറുപ്പുമുൻഷിയും ഉണ്ടായിരുന്നു. ഗോവിന്ദപ്പിള്ള അദ്ദേഹത്തിനെ പരിചയപ്പെടുത്തിക്കൊടുത്തതു് അന്നത്തെ നിമിഷകവിയുടെ സഹോദരനെന്നായിരുന്നു. ഉടൻതന്നെ രാമക്കുറുപ്പുമുൻഷി നാരായണപിള്ളയെ അടുത്തുവിളിച്ചു നിങ്ങളുടെ കാളിദാസനു സൌഖ്യംതന്നെയല്ലേ എന്നു ചോദിച്ചു. സൌഖ്യംതന്നെ എന്നു മറുപടിപറഞ്ഞപ്പോൾ അദ്ദേഹം തുടൎന്നു:—ഞാൻ ആളിനെ ഈയിടെ ഇവിടെവച്ചാണു കണ്ടതു്. നിങ്ങളുടെ പേരെന്തെന്നു ഞാൻ ചോദിച്ചപ്പോൾ, കാളിദാസൻ എന്നു പറഞ്ഞു. അതുകേട്ടു് എനിക്കു പുച്ഛരസം തോന്നി. കുറെ വല്ല കാവ്യശ്ലോകങ്ങളും പഠിച്ചു് മുറിപ്പദ്യങ്ങളുമുണ്ടാക്കി കാളിദാസനെന്നു സ്വയം അഭിമാനിക്കുന്ന ആൾ എന്നാ

ണ്ട് ഞാൻ വിചാരിച്ചിരുന്നു്. നിങ്ങളുടെ പേർ അസാധാരണംതന്നെയെന്നു ഞാൻ പറഞ്ഞപ്പോൾ ഇദ്ദേഹം, പി. ഗോവിന്ദപ്പിള്ള "അതിരിക്കട്ടെ; കാളിദാസന്റെ നിമിഷകവനസാമർത്ഥ്യം ഒന്നു പരിശോധിച്ചുനോക്കുക" എന്നുപറഞ്ഞു. ഉടനെ ഞാൻ നിങ്ങളുടെ കവനപരിചയം സംസ്കൃതത്തിലോ മലയാളത്തിലോ എന്നു ചോദിച്ചു. 'രണ്ടിലുമാകാം' എന്നു മറുപടി കിട്ടിയപ്പോൾ, ഒരു പെൻസിലും കടലാസും കൊടുത്തിട്ടു്, കാളിദാസനെപ്പററി ഒരു പദ്യം സംസ്കൃതത്തിലെഴുതാൻ ഞാൻ ആവശ്യപ്പെട്ടു. വിദ്വാൻ പെട്ടെന്നു് ഒരു ശ്ലോകം എഴുതിവച്ചു. ഞാൻ അത്ഭുതപ്പെട്ടുപോയി. പദ്യം വായിച്ചുനോക്കിയപ്പോൾ അത്ഭുതം ദ്വിഗുണീഭവിച്ചു. പദ്യം അത്യന്തം രസാവഹമായിരുന്നു. കവിയെ ഒന്നു പരീക്ഷിക്കാൻവേണ്ടി അതിലെ ചില പ്രയോഗങ്ങൾ തെററാണെന്നു ഞാൻ വാദിച്ചു. വിദ്വാന്റെ ഭാവം പകർന്നു—എന്തിന്നു്? എന്നോടു കൊണ്ടുപിടിച്ചു തർക്കിച്ചു. കാളിദാസപ്രയോഗങ്ങൾ തന്നെ ഉദ്ധരിച്ചു് വിദ്വാൻ അവയുടെ സാധുത്വം സമർത്ഥിച്ചു. ഞാൻ സന്തോഷിച്ചു. അതേ ഒരു കൊച്ചുകാളിദാസൻതന്നെ; സംശയമില്ല."

കാളുവാശാൻ നല്ല ഗായകനായിരുന്നു എന്നു പ്രസ്താവിച്ചല്ലോ. അദ്ദേഹം അനേകം മനോഹരഗാനങ്ങൾ വിവിധരാഗങ്ങളിൽ എഴുതീട്ടുണ്ടു്. പക്ഷെ എത്ര കവിതയായിരുന്നാലും എഴുതിക്കഴിഞ്ഞാൽ പിന്നെ സൂക്ഷിക്കണമെന്നോ പ്രസിദ്ധീകരിക്കണമെന്നോ യാതൊരു ചിന്തയും അദ്ദേഹത്തിനുണ്ടായിരുന്നില്ല. അതുകൊണ്ടു് പല കൃതികളും നഷ്ടപ്പെട്ടുപോയിട്ടുണ്ടു്.

ഒരിക്കൽ നെടുമ്പുറത്തു കോയിത്തമ്പുരാൻ തിരുവനന്തപുരത്തു പോയിട്ടു് തിരിച്ചു പോരുംവഴി കിളിമാനൂർ കൊട്ടാരത്തിൽ ചെന്നുചേർന്നു. അദ്ദേഹം മഹാരാജാ തിരുമനസ്സിലേക്കു സമർപ്പിച്ച ചക്രബന്ധത്തിലുള്ള ഒരു പദ്യം കാണിച്ചിട്ടു് അതിന്റെ അർത്ഥകല്പനകളെപ്പററി പ്രശംസിച്ചു. ഒടുവിൽ "ഇതുമാതിരി പദ്യം എഴുതത്തക്ക വല്ലവരും ഇവിടെ ഉണ്ടോ" എന്നു ചോദിച്ചപ്പോൾ കിളിമാനൂർവലിയകോയിത്തമ്പുരാൻ പറഞ്ഞു:—"ഉണ്ടു്, എന്റെ ശിഷ്യൻ കാളുവുണ്ടു്".

കാളുവിനെ വരുത്തിയിട്ടു് ഈവിധം അർത്ഥാന്തരങ്ങളോടുകൂടിയ പദ്യം എഴുതാമോ എന്നു തമ്പുരാൻ ചോദിച്ചു.

ആശാൻ—എഴുതാം.

തമ്പുരാൻ—ഞാൻ പോകുംമുമ്പേ എഴുതിക്കാണിക്കാമോ?

ആശാൻ—ഇപ്പോൾതന്നെ എഴുതിത്തരാം.

തമ്പു—എത്ര സമയം വേണ്ടിവരും?

ആശാൻ—ഒരു മണിക്കൂർ.

തമ്പു—കൊള്ളാം; ഒരു മണിക്കൂറോ? എന്നാൽ എഴുതി കാണിക്കുക.

കാളുവാശാൻ അടുത്ത മുറിയിൽ ചെന്നിരുന്നു് ഒരു ചക്രബന്ധം രചിച്ചു. അദ്ദേഹം പോയപ്പോൾ തമ്പുരാൻ പറഞ്ഞു:—

"ഇദ്ദേഹം ബുദ്ധിമാനാണെന്നു തോന്നുന്നു. എങ്കിലും അഹങ്കാരം കുറെ അധികമാണു്."

വലിയതമ്പുരാൻ—അങ്ങനെ അല്ല. അവൻ മഹാ സമർത്ഥനാണു്.

കാളുവാശാൻ പറഞ്ഞ സമയത്തിനുള്ളിൽ ശ്ലോകം എഴുതിക്കൊണ്ടുവന്നു. ആ പദ്യം രാജാവിന്റെ പദ്യത്തെക്കാൾ പതിന്മടങ്ങു പ്രൌഢവും ഹൃദ്യവുമായിരുന്നു. തമ്പുരാൻ അദ്ദേഹത്തിനു് ഒരു ഇരട്ടി നേര്യതു സമ്മാനിച്ചു. അദ്ദേഹം അവിടെനിന്നു പോയപ്പോൾ തമ്പുരാൻ പറഞ്ഞു:—

"ഈ ആളിന്റെ അഗാധബുദ്ധിയും ശ്രുതകവനവൈദഗ്ദ്ധ്യവും അതിവിസ്മയനീയമായിരിക്കുന്നു. അതു വിചാരിച്ചാൽ ആൾ അല്പായുസ്സാണെന്നു തോന്നുന്നു."

ഈ സംഭവത്തിനുശേഷം കാളുവാശാൻ അധികനാൾ ജീവിച്ചിരുന്നില്ല. അന്നു രചിച്ച ചക്രബന്ധപദ്യം താഴെ ഉദ്ധരിക്കുന്നു.

ജന്യംചിന്തയ വാചകംസിതൃചളുനം പ്രാംശുപ്രതാപസ്ഥിതേ
ലബ്ധ്വാരാമവതേ ശത്രുരക്ഷ്ണിചപലാ വാസ്തുക്രിയാമിന്ദിരാ-
യത്തേഷു ബോധം രചയതേ ശ്രീരാമപാദേനതേ-
തം പദ്മാലയയാം മനേ യദയം രാജതാം ചതേ നവ്യമാകന്ദതാം.

കാളുവാശാനെപ്പറ്റിയുള്ള ഈ വിവരണത്തിനു നാം കടവൂർ സി. നാരായണപിള്ള അവർകളോടു കടപ്പെട്ടിരിക്കുന്നു.

## കാത്തുള്ളി അച്യുതമേനോൻ.

കാത്തുള്ളിത്തറവാട്ടു് കൊടുങ്ങല്ലൂർ പട്ടണത്തിൽ മേത്തല ഗ്രാമത്തിൽ സ്ഥിതിചെയ്യുന്നു. ആ പ്രസിദ്ധഗൃഹത്തിൽ ആയിരുന്നു അച്യുതമേനോന്റെ ജനനം. അദ്ദേഹം 1026 മകരം 28-ാം തീയതി ജനിച്ചു. പിതാവു് കൊടുങ്ങല്ലൂർ ചുല്ലൂറു് അംശ

മഹീതലേ കവിതയോടക്ക വിദ്വാൻ
മഹീസുരംപോലെ കൊടുക്കയില്ലാ
ത്വല്പരുള്ളവര സന്ധിതിലും
തൃപ്പമോദമുള്ളവരായ് വന്നുദ്ധതം
ഇപ്പുവിട്ടവരെല്ലാവരുമൊരു
കഷ്ടമില്ലിയിള സമസ്തസംഗതം

കവിപുഷ്പമാലയാണു് വെണ്മണി മഹൻനമ്പൂരിപ്പാട്ടിലെ 'കാത്തുള്ളിലച്ചുതാ' എന്നു തുടങ്ങിയ പ്രസിദ്ധ പദ്യങ്ങൾക്കു് അവസരം നല്കിയതു്.

കവിഭാരതത്തിൽ കാത്തുള്ളിലച്ചുതമേനോനെപ്പററി ഇങ്ങനെ ഒരു ശ്ലോകം രചിച്ചിരിക്കുന്നു.

പുഷ്ടശ്രീ കവിതാബലാധിപതിയാംദ്രോണൻശിഷ്യേന്ദ്രനാ-
യിഷ്ടംപാരമിയന്നിവൻതത്പ്രിയതമശ്ശേഷദ്വിജനായ് പ്രാഭവം
ശിഷ്യന്മാർ ഗുണവത്തമാരിവരായ് പ്രാണപ്രിയനായിട്ടും
ധൃഷ്ടദ്യുമ്നനാതൃപ്രഷ്ടനതാം കാത്തുള്ളിലച്ചുതൻ.

കാത്തുള്ളിലച്ചുതമേനോൻ 1085 തുലാം 15-ാംതീയതി പരലോകം പ്രാപിച്ചു.

## കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള.

അഞ്ഞൂറിൽപ്പരം അംഗങ്ങളുള്ളതും നൂറിൽപ്പരം ഉപകുടുംബങ്ങളായി പിരിഞ്ഞു പാർത്തുവരുന്നതുമായ ഒരു പ്രസിദ്ധ ക്രിസ്ത്യൻ കുടുംബമാണു് കണ്ടത്തിൽ. ഈ കുടുംബത്തിന്റെ യഥാർത്ഥ സ്ഥാപകൻ മാത്തുള്ളമാപ്പിളയായിരുന്നു. അദ്ദേഹം കല്ലൂപ്പാറയിൽനിന്നു തിരുവല്ലായിൽ വന്നു്, അവിടത്തെ പ്രധാനപ്പെട്ട നസ്രാണികുടുംബങ്ങളിൽ ഒന്നായ കാഞ്ഞിരക്കാട്ടു കുഞ്ഞിന്റെ മൂത്തപുത്രിയായ മറിയാമ്മയെ വിവാഹംചെയ്തു. മഹാ ബുദ്ധിശാലിയായ മാത്തുള്ള പുകയിലവ്യാപാരത്തിലും മററും ഏർപ്പെട്ടു് ധാരാളം പണം സമ്പാദിച്ചു് വലിയ ധനികനായി. 995-ൽ ആണു് കണ്ടത്തിൽ ഭവനം സ്ഥാപിക്കപ്പെട്ടതു്. അദ്ദേഹത്തിനു ബലിഷ്ഠകായന്മാരായ ആറു പുത്രന്മാരും രണ്ടു പുത്രിമാരും ഉണ്ടായി. മൂത്തമകനായ കരുത്താലിൽ ഈപ്പൻ 100[illegible]-ൽ അയിരൂർ കുറുമ്പാട്ടത്തുനിന്നു ഒരു സ്ത്രീയെ വിവാഹംകഴിച്ചു. ആ വിവാഹത്തിൽ ഉണ്ടായ നാലാമത്തെ പുത്രനായിരുന്നു വർഗ്ഗീസ് മാപ്പിള. അദ്ദേഹം 1032-ൽ ജനിച്ചു. കണ്ടത്തിൽവീട്ടുകാരെല്ലാം വിദ്യാഭ്യാസവിഷ

യത്തിൽ അനല്പമായ താല്പര്യമുള്ളവരായിരുന്നു. പിതാവായ ഈപ്പന് ജ്യോതിശ്ശാസ്ത്രത്തിലും മററും സാമാന്യം ജ്ഞാനമുണ്ടായിരുന്നത്രെ.

വർഗ്ഗീസ്മാപ്പിളയുടെ ഓമനപ്പേർ വറിച്ചൻ എന്നായിരുന്നു. മിഗ്ഗീസ് പാതിരിയുടെ ഉപദേശമനുസരിച്ച് ഈപ്പൻ തന്റെ കുട്ടികളെ മുകലശ്ശേരി ബംഗ്ലാവിലും അവിടെനിന്ന് സി. എം. എസ്. കാളേജിലും അയച്ച് ഇംഗ്ലീഷ് പഠിപ്പിച്ചു. വർഗ്ഗീസിനു ചെറുപ്പത്തിലേതന്നെ എഴുത്തച്ഛന്റെ കൃതികളും നമ്പ്യാരുടെ തുള്ളലുകളും വായിക്കുന്നതിൽ വലിയ പ്രതിപത്തിയുണ്ടായിരുന്നു. നാട്ടാശാനിൽനിന്നു ലഭിച്ച സംസ്കൃതപരിചയം കഥകളികൾ വായിച്ചു രസിക്കുന്ന വിഷയത്തിൽ സാഹായ്യകമായും ഭവിച്ചു. ഇങ്ങനെ മലയാളത്തിലെ ഉത്തമകൃതികളുമായി അദ്ദേഹത്തിനു ലഭിച്ച പരിചയദാർഢ്യമാണ് ഭാഷാപോഷണവിഷയത്തിൽ അദ്ദേഹത്തിനെ മുന്നോട്ടു തള്ളിവിട്ടതു്. കോട്ടയത്തെ പഠിത്തം പൂർത്തിയാക്കീട്ട് വർഗ്ഗീസുമാപ്പിള തിരുവനന്തപുരം കാളേജിൽ പഠിത്തം തുടങ്ങി. എന്നാൽ കണക്കുവിഷയത്തിൽ പിന്നോക്കമായിരുന്നതിനാൽ അദ്ദേഹം പഠിത്തം നിർത്തീട്ട് വീട്ടിലേക്കു പോന്നുകളഞ്ഞു. അന്നുമുതല്ക്കു രാജ്യത്തിനും, സമുദായത്തിനും, സ്വഭാഷയ്ക്കുംവേണ്ടി അദ്ദേഹം നാനാമുഖമായ പ്രവർത്തനപരിപാടി സമാരംഭിച്ചു. 1056-ൽ അദ്ദേഹം കൊച്ചിയിലെ കേരളമിത്രം പ്രസ്സിന്റെ ഉടമസ്ഥനായ ദേവജി ഭീമജിയെ പ്രോത്സാഹിപ്പിച്ച് ഒരു പത്രം പുറപ്പെടുവിക്കയും രണ്ടുകൊല്ലം അതിന്റെ ആധിപത്യം വഹിച്ചുകൊണ്ട് കൊച്ചിയിൽതന്നെ താമസിക്കയും ചെയ്തു. കേരളമിത്രമെന്നുതന്നെയായിരുന്നു പത്രത്തിന്റെയും പേർ. ഈ പത്രപ്രവർത്തനംവഴിക്ക് വർഗ്ഗീസുമാപ്പിളയ്ക്കു കൊച്ചിയിലെയും തിരുവിതാംകൂറിലെയും അഭ്യസ്തവിദ്യരെയെല്ലാം പരിചയവും സ്നേഹവും സമ്പാദിക്കാൻ സാധിച്ചു. അക്കാലത്ത് അദ്ദേഹത്തിന്റെ പ്രോത്സാഹനത്താൽമാത്രം തൂലികാവ്യവസായത്തിൽ ഏർപ്പെട്ട പലരും പിൽക്കാലത്തു നല്ല ലേഖകന്മാരായും ഗ്രന്ഥകാരന്മാരായും തീർന്നിട്ടുണ്ട്.

രണ്ടുകൊല്ലത്തിനുശേഷം വർഗ്ഗീസുമാപ്പിള പിതാവിന്റെ നിർബന്ധത്താൽ സർക്കാർജോലിയിൽ പ്രവേശിച്ചുവെങ്കിലും അതിൽനിന്ന് അചിരേണ പിരിഞ്ഞ് അല്പകാലം സി. എം. എസ്. കാളേജിൽ മുൻഷിപ്പണി വഹിച്ചു. 1065-ൽ മലയാളമനോരമക്കമ്പനിയും മനോരമപ്പത്രവും സ്ഥാപിക്കപ്പെട്ടു. മലയാളമനോരമയുടെ ഒരു വശം മുഴുവനും ഭാഷാപോഷണവിഷയത്തി

നായി കഴിച്ചിട്ടിരുന്നു. അങ്ങനെ മലയാളക്കരയിലെ പ്രധാന കവികളുടെയെല്ലാം കേളീരംഗമായിത്തീർന്ന മനോരമ, അചിരേണ പത്രങ്ങളുടെ കൂട്ടത്തിൽ അഗ്രിമസ്ഥാനം സമ്പാദിച്ചു.

ആദ്യത്തെ കവിസമാജം മനോരമ ആഫീസിൽവച്ചാണു നടന്നതു്. ഈ കവിസമാജം ക്രമേണ ഭാഷാപോഷിണിസഭയായി രൂപാന്തരപ്പെട്ടു. ചുരുക്കിപ്പറഞ്ഞാൽ മനോരമ കേരളവർമ്മ വലിയകോയിത്തമ്പുരാൻ തുടങ്ങിയ സാഹിത്യകുശലന്മാരുടെ വാത്സല്യത്തിനു പാത്രമായി. കേരളകാളിദാസൻ മനോരമയെ ആദ്യമായി സ്വീകരിച്ച അവസരത്തിൽ പത്രാധിപക്കയച്ച പദ്യം താഴെ ചേർക്കുന്നു.

> നല്ലോരച്ചടികൊണ്ടുകണ്ണിനുടനേ കല്യാണമേകീ രസം
> സല്ലോകത്തിനു സാരവാർത്തയതിനാലുല്ലാസമുൾത്താരിലും
> ചൊല്ലാർന്നീയ മനോരമേ ഭവതിയും വല്ലായ്മയില്ലാതെയി-
> ന്നെല്ലാരോടുമണഞ്ഞു ഇഷ്ടമതിൽ കല്യാണമാർന്നീടണം.

ഉത്തമരീതിയിൽ പത്രപ്രവർത്തനം നടത്തേണ്ടതെങ്ങനെയെന്നു് മലയാളികൾക്കു കാണിച്ചുകൊടുത്ത രണ്ടു മഹാത്മാക്കൾ വർഗ്ഗീസുമാപ്പിളയും, സി. കൃഷ്ണരാമൻനായരുമായിരുന്നു. എന്നാൽ വർഗ്ഗീസുമാപ്പിളയെപ്പോലെ ഇത്ര വളരെ ചെറുപ്പക്കാരെ സാഹിത്യപരിശ്രമങ്ങളിലേക്കു് ഉന്തിത്തള്ളിവിട്ടു്, അവരെ അടിക്കടി പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നവർ തുലോം വിരളമാണു്. കെ. എം. ചെറിയാൻ, കട്ടക്കയത്തിൽ ചെറിയാൻമാപ്പിള, കൊട്ടാരത്തിൽ ശങ്കുണ്ണി, മൂർക്കോത്തു കുമാരൻ, അമ്പലപ്പുഴ മാധവപ്പൊതുവാൾ, എം. പി. വർക്കി എന്നിങ്ങനെ പിൽക്കാലത്തു പ്രസിദ്ധിപെററ പലരും മലയാളമനോരമയോടുബന്ധമായിരുന്ന കടപ്പാടു പറഞ്ഞറിയിക്കാവുന്നതല്ല.

> 'സ ജാതോ യേന ജാതേന യാതി വംശസ്സമുന്നതിം.'

എന്ന വാക്യത്തെ അനുസ്മരിപ്പിച്ചു്,

> കണ്ടത്തിലുള്ളവരെയൊക്കെയുമൈകയോഗ-
> കണ്ടത്തിലാക്കിയ സുധീവരനായിരുന്നു.

എന്നു നിസ്സംശയം പറയാം. കോട്ടയം എം. ഡി. സിമ്മനാരി, തിരുവല്ലാ എം. ജി. എം. ഹൈസ്കൂൾ, തിരുമൂലപുരം ബാലികാമഠം എന്നീ വിദ്യാലയങ്ങളും, തിരുമൂലപ്പള്ളിയും അദ്ദേഹത്തിൻെറ ഉത്സാഹഫലങ്ങളാണു്.

ഒരു ഗ്രന്ഥകാരൻെറ നിലയിലും വർഗ്ഗീസുമാപ്പിളയ്ക്കു് ഒരു മാന്യസ്ഥാനം ഉണ്ടായിരുന്നു. ഏബ്രായിക്കുട്ടി, കലഹിനീദമനം

എന്നീ നാടകങ്ങളും, ഝഷകഥാരാമായണം, പോർവ്യാസാചാര്യവധം എന്നീ ആട്ടക്കഥകളും, സചിത്രമിത്രശതകവും, വിസ്മയജനനം പത്തു വൃത്തവും, ഇഷ്ടസോദരീവിലാപം, കീർത്തനമാല, വിക്ടോറിയാ ചരിത്രസംഗ്രഹം മുതലായ കൃതികളും അദ്ദേഹത്തിനാൽ നിർമ്മിക്കപ്പെട്ടവയാണ്.

ദുർവ്വിരചിതം അഥവാ ഭാഷാകവിതാവിവാദം എന്ന കൃതിയെപ്പറ്റി മൂന്നാംഭാഗത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. കലഹിനീദമനകം ഷേക്സ്പീയരുടെ Taming of the Shrew എന്ന നാടകത്തിന്റെ അനുകരണമാകുന്നു. മാതൃകയ്ക്കായി രണ്ടു പ്രാകൃതപാത്രങ്ങളുടെ സംഭാഷണത്തിൽ ഒരംശവും ഒന്നുരണ്ടു ശ്ലോകങ്ങളും അതിൽ നിന്ന് ഉദ്ധരിക്കുന്നു.

ചാരായക്കടയുടെ മുൻവശം. വർക്കിയും ചോതികാത്തിയും പ്രവേശിക്കുന്നു.

വർക്കി:— അപ്പനാണെ നീ! എന്റെ തെളിക്കില്ല.

ചോതികാത്തി:— ഭഗവനേ! ഇതെവിടെക്കിടന്ന ഏരപ്പാളി. താനാരാ?

വർക്കി:— ക-ക-ക-കവല്ലൂക്കാരൻ! ചെരട്ടുക്കുത്തു മാപ്പിളയാ — ടോടീ ഏരപ്പാളീ! ഞങ്ങടെ കിഴായിക്കിരിയാച്ചന്റെ കൂടെ വന്നവനാ. അല്ലെങ്കിൽ അയലത്തെ തെറ്റിച്ചു നോക്ക്. ഒരിക്കൽ പറഞ്ഞതു് അങ്ങനെ ഇരിക്കട്ടെ. ഇനി ഉരിയാടിയേക്കരുതു്.

ചോ:— താൻ പൊട്ടിച്ച പിഞ്ഞാണിക്ക് വില കൊടുക്കത്തില്ല. അല്ലേ?

വർക്കി:— ഇല്ല. ഒരീച്ചക്കാശു കൊടുക്കേല. പുണ്യാളച്ചനാണ വേദം പൊരട്ടോ. അതാ നിനക്ക നല്ലതു്.

ചോ:— ഇനിക്കറിയാമല്ലോ. ഞാൻ ചെന്ന് എട്ടുകോനാട്ടരെ വിളിച്ചോണ്ടു വരും. (പോകുന്നു)

വർക്കി:— എട്ടുകോനാട്ടരോ പത്തുകോനാട്ടരോ പന്ത്രണ്ടുകോനാട്ടരോ വരട്ടേ. ഞാൻ അവരോട്ട ചട്ടംപിടിച്ചുതന്നെ ഉത്തരട്ട പറയും. ഇതൊന്നുംകൊണ്ട് വർക്കി കൂട്ടാക്കുന്നോനല്ല. അല്ലെങ്കിൽ അതുതന്നെ ഒന്നു കാണാമല്ലോ. വരട്ടേ. ആരെങ്കിലും വരട്ടേ. (നിലത്തുകിടന്നുറങ്ങുന്നു)

"ഇവിടെത്തന്നെ കാണാമല്ലോ."

കാന്താരംപൂക്കാരങ്ങും പ്രിയയുടെ വസനം പാതിചണ്ഡിപ്പട്ടുത്തും
താൻതാനേ പിന്തിരിഞ്ഞും പുനരരികിലണഞ്ഞശ്രു പാരം ചൊരിഞ്ഞും
സ്വാന്തം വെന്തങ്ങുനിൽപ്പും നളിനമുഖനൊ കാന്തമന്ദസ്മിതാഭ-
ഭ്രാന്ത്യാ ചുംബിച്ചിടും തൽക്കമനിയുടെ മുഖംതന്നുമാത്യാദരവോടും

1079-ൽ ആയിരുന്നു വർഗ്ഗീസുമാപ്പിളയുടെ ചരമം. 'വർഗ്ഗീസു മാപ്പിളയുടെ ചരമംമൂലം എന്റെ വലതുകൈ ഒടിഞ്ഞുപോയി' എന്നാണു് ആ ദുഃഖവാർത്ത അറിഞ്ഞ അവസരത്തിൽ കേരളവർമ്മ വലിയകോയിത്തമ്പുരാൻ അരുളിച്ചെയ്തതു്.

## നാരായണഗുരുസ്വാമികൾ.

തിരുവനന്തപുരത്തുനിന്നു എട്ടുനാഴിക വടക്കുകിഴക്കായി ചെമ്പഴന്തി എന്നൊരു ദേശമുണ്ടു്. അവിടെ നായരീഴവമൈത്രിയുടെ സജീവോദാഹരണമെന്നപോലെ വർത്തിക്കുന്ന മണയ്ക്കൽ ക്ഷേത്രത്തിന്റെ വടക്കുപടിഞ്ഞാറുമാറി വയൽവാരം എന്നൊരു കുടിൽ കാണാം. ആ കുടിലിൽനിന്നാണു് നായരീഴവമൈത്രിയുടെ സംസ്ഥാപനത്തിനും അധഃകൃതസമുദ്ധാരണത്തിനും വേണ്ടി 103 ചിങ്ങമാസം ചതയം നക്ഷത്രത്തിൽ സ്വജനനംകൊണ്ടു ശ്രീനാരായണഗുരു അനുഗ്രഹിച്ചതു്. കുട്ടിയെന്നും മാടനാശാനെന്നും ആയിരുന്നു മാതാപിതാക്കന്മാരുടെ പേരു്. നാരായണനെന്നായിരുന്നു മാതാപിതാക്കന്മാർ നൽകിയ നാമം. എന്നാൽ അവർ വിളിച്ചുവന്നതു് നാണു എന്നായിരുന്നു.

നാണുവിനു മൂന്നു സഹോദരിമാരല്ലാതെ സഹോദരന്മാർ ആരും ഉണ്ടായിരുന്നില്ല. മാടനാശാനും നാണുവിന്റെ മാതുലന്മാരായ രാമൻവൈദ്യൻ, കൃഷ്ണൻവൈദ്യൻ ഇവരും സാമാന്യം നല്ല വ്യുൽപത്തിയുള്ളവരായിരുന്നു എന്നാണറിവു്. അമ്മയുടെ മാതുലനായിരുന്ന കൊച്ചനാശാനും നല്ല യോഗ്യനായിരുന്നുവത്രേ.

നാണു നല്ല ചൊടിചൊടിപ്പുള്ളവനും, വീട്ടിൽ പൂജയ്ക്കു് തെക്കിവയ്ക്കുന്ന പഴവും പലഹാരവും പൂജകഴിയുംമുമ്പുതന്നെ എടുത്തു തിന്നുകളയുക മുതലായ കുസൃതികളിൽ വിരുതനും ആയിരുന്നെങ്കിലും മററു ബാലകന്മാരെ ബാധിക്കാറുണ്ടായിരുന്ന വലിയ ദുഷ്യങ്ങളൊന്നും ഈ കുട്ടിയെ ബാധിച്ചിരുന്നില്ല.

ചെമ്പഴന്തി മൂത്തപിള്ളയുടെ അടുക്കലാണു് നാണു എഴുത്തിനിരുന്നു പ്രാഥമിക പാഠങ്ങൾ പഠിച്ചതു്. അന്നേ നല്ല ഗ്രഹണ

പാടവം പ്രകാശിപ്പിച്ചിരുന്നു. എന്നാൽ നിരന്തരമായിത്തന്നെ പഠിത്തം ദീർഘകാലം തുടരുന്നതിനു സാധിച്ചില്ല. കന്നുകാലികളെ മേയ്ക്കുന്ന ജോലികൂടി ഈ കുട്ടി ഏറ്റെടുക്കേണ്ടതായിവന്നു. പക്ഷെ ആ ജോലിയിൽ ഏർപ്പെട്ടിരിക്കുമ്പോൾ വൃക്ഷശാഖകളിൽ കയറി ഇരുന്നു ശ്ലോകങ്ങൾ ഉരുവിട്ടു പഠിക്കുമായിരുന്നത്രേ. ഇതിനിടയ്ക്കു പ്രാതഃസ്നാനം, ജപം, ക്ഷേത്രദർശനം മുതലായ കാര്യങ്ങളിൽ അവ്യതിചലിതമായ നിഷ്ഠ കാണിച്ചുവന്നതിനാൽ നാണുഭക്തൻ എന്ന പേരു് അദ്ദേഹത്തിനു പതിഞ്ഞുകഴിഞ്ഞിരുന്നു. ഒരിക്കൽ മസൂരിരോഗം പിടിപെട്ടു് ഈ ഭക്തൻ വീട്ടുകാരെ അറിയിക്കാതെ ദേവീക്ഷേത്രത്തിൽ പോയി 18 ദിവസം ഭജനമിരുന്നു. രോഗശമനമുണ്ടായതിനുശേഷമേ സ്വഗൃഹത്തിൽ ചെല്ലുകയുണ്ടായുള്ളു.

20 വയസ്സു തികഞ്ഞതിനുശേഷം ആണു് ഉപരിവിദ്യാഭ്യാസത്തിനു് അവസരം ലഭിച്ചതു്. കുമ്മമ്പിള്ളി രാമൻപിള്ള ആശാനായിരുന്നു ഗുരു. വാരണപ്പള്ളിയിൽ താമസിച്ചുകൊണ്ടു് 1051 മുതൽ 1057 വരെ കാവ്യനാടകാലങ്കാരാദികൾ അഭ്യസിച്ചു. മണമ്പൂർ ഗോവിന്ദൻ, ഉടയാൻകുഴി കൊച്ചുരാമനാശാൻ മുതലായവർ നാണുഭക്തന്റെ സതീർത്ഥ്യന്മാരായിരുന്നു. 1057-ൽ അതിസാരരോഗം ബാധിക്കയാൽ അദ്ദേഹം സ്വഗൃഹത്തിലേക്കു മടങ്ങുകയും കുറേക്കാലം കടയ്ക്കാവൂർ, അഞ്ചുതെങ്ങു തുടങ്ങിയ സ്ഥലങ്ങളിൽ കുടിപ്പള്ളിക്കൂടം നടത്തുകയും ചെയ്തു. ഇങ്ങനെയാണു് ഭക്തൻനാണു ആശാനായിത്തീർന്നതു്.

അഞ്ചുതെങ്ങിൽ കുട്ടികളെ പഠിപ്പിച്ചുപോന്നിരുന്നകാലത്തു് ധ്യാനവും ഉറക്കവും മറ്റും ഇപ്പോഴത്തെ ജ്ഞാനേശ്വരം ക്ഷേത്രത്തിന്റെ കിഴക്കെഭാഗത്തുള്ള ക്ഷേത്രമണ്ഡപത്തിലായിരുന്നു. 23-ാംവയസ്സിൽ ഗുരുജനങ്ങളുടെ നിർബന്ധാനുസരണം വക്കലയ്ക്കടുത്ത മൊട്ടക്കണ്ടയുള്ള ഒരു സ്ത്രീയെ (പിതാവിന്റെ ഭാഗിനേയി) വിവാഹം നടത്തിയെങ്കിലും ആ സ്ത്രീയെ അദ്ദേഹം സ്പർശിച്ചിട്ടില്ല. സ്വാമികളെ ബ്രഹ്മചര്യത്തിൽനിന്നു തെറ്റിക്കാൻ ചിലരൊക്കെ ശ്രമിച്ചുകൊണ്ടിരുന്നു എന്നു്,

"ഹരഹരിമൂർത്തി നമിച്ചിടുന്ന നാരി-
ജനമിഴിതന്നിലെരിച്ച മാരനിന്നും
വരുമതിലൊന്നൊരു കാരണംപൊരിച്ചീ-
ടരിമിഴിതന്നിലൊരർദ്ധകൃതിയിന്നും."

എന്നുള്ള സ്തോത്രത്തിൽനിന്നും മനസ്സിലാകാം. ബ്രഹ്മചര്യത്തിലുള്ള ദൃഢനിഷ്ഠ അദ്ദേഹത്തിനെ ഗൃഹത്തിൽനിന്നും അകററി. അങ്ങനെ ഇരിക്കെയാണു് കുഞ്ഞൻപിള്ള ചട്ടമ്പി എന്ന യോഗീന്ദ്രന്റെ പരിചയം സിദ്ധിച്ചതു്. അദ്ദേഹം യോഗവിദ്യയിലെ പ്രഥമപാഠങ്ങൾ നാണുവാശാനു് ഉപദേശിച്ചു. ചട്ടമ്പിസ്വാമികൾതന്നെയാണു് അദ്ദേഹത്തിനെ തയ്ക്കാട്ടു് അയ്യാവുമായി പരിചയപ്പെടുത്തിക്കൊടുത്തതു്. അയ്യാവു് യോഗവിഷയകമായ ഉപദിവിദ്യകളെല്ലാം അദ്ദേഹത്തിനു് ഉപദേശിച്ചതിൽ പിന്നീട് അദ്ദേഹം മരുത്വാമലയിൽ ചെന്നു് ഏറിയകാലം തപസ്സുചെയ്തു. അദ്ദേഹം ഒരു അവധൂതനായിട്ടാണു കഴിച്ചുകൂട്ടിയതു്. ഈ തപസ്സിനുശേഷം അദ്ദേഹം തെക്കൻതിരുവിതാംകൂറിൽ പല സ്ഥലങ്ങളിൽ സഞ്ചരിക്കയും "അവധൂതൻ വന്നിരിക്കുന്നു എന്നു" അദിക്കുകളിലുള്ള നായന്മാരും ചെട്ടികളും വിശ്വസിക്കയും അതിനനുരൂപമായി അദ്ദേഹത്തിനെ പൂജിക്കയും ചെയ്തു. പല ദിവസങ്ങൾ മരക്കൊമ്പുകളിൽ കഴിച്ചുകൂട്ടീട്ടുണ്ടു്. അന്നൊക്കെ ഭക്തന്മാർ എന്തു കൊടുത്താലും അദ്ദേഹം ഭക്ഷിക്കുമായിരുന്നു.

1060-ൽ നെയ്യാററിന്റെ പരഭാഗത്തുള്ള അരുവിപ്പുറത്തു താമസിച്ചുതുടങ്ങി. 1063-ൽ അവിടെ ഒരു ശിവലിംഗം പ്രതിഷ്ഠിച്ചു. ക്രമേണ അവിടെ ഒരു ക്ഷേത്രവും മഠവും പള്ളിക്കൂടവും ഉണ്ടായി. അതിനോടുകൂടി പരക്കെ ക്ഷേത്രപ്രതിഷ്ഠാപകനായി അദ്ദേഹത്തിനെ ഗണിച്ചുതുടങ്ങി. അങ്ങനെ ചിറയിൻകീഴിൽ ഒരു ജ്ഞാനേശ്വരക്ഷേത്രവും കുളത്തൂരിൽ കോലത്തുകര ഭഗവതിക്ഷേത്രം നിർമ്മിച്ചിട്ടുള്ള ഒരു ശിവപ്രതിഷ്ഠയും അദ്ദേഹം നടത്തി. ഇക്കാലത്തു കുമാരനാശാൻ സ്വാമിയോടുകൂടി താമസിക്കയായിരുന്നു.

1070-ൽ ചിദംബരം, മധുര മുതലായ ദിക്കുകളിൽ സഞ്ചരിച്ചു് ബാംഗ്ളൂരിൽ പബ്ളിക്ക്ഹെൽത്തു ഡയറക്ടരായിരുന്ന ഡാക്ടർ പല്പുവിന്റെ ക്ഷണമനുസരിച്ചു് അദ്ദേഹം ബാംഗ്ളൂരിൽ പോയിരുന്ന അവസരത്തിലാണു് കുമാരനാശാനെ പഠിപ്പിക്കുന്ന ജോലി അദ്ദേഹത്തിൽ ചുമത്തിയതു്. ഈ സഞ്ചാരത്തിന്റെശേഷം സ്വാമിയുടെ പ്രസിദ്ധി പതിന്മടങ്ങു വർദ്ധിച്ചു. അനന്തരം ഈഴവരുടെ ഇടയ്ക്കുള്ള ദുരാചാരങ്ങളെ ധ്വംസിക്കുന്നതിനായി അദ്ദേഹം പ്രയത്നം തുടങ്ങുകയും കേരളത്തിന്റെ നാനാഭാഗങ്ങളിലും സഞ്ചരിക്കയും ചെയ്തു. 1078-ൽ ശ്രീനാരായണധർമ്മപരിപാലനയോഗം സ്ഥാപിക്കപ്പെട്ടു. അതിന്റെ കാര്യദർശി കുമാരനാശാനായിരുന്നു.

അനന്തരം വർക്കലക്കുന്നിൽ ഒരു കുടിൽകെട്ടി താമസം തുടങ്ങി. താമസിയാതെ അവിടെ ഒരു പാഠശാലയും ഒരു ശിവക്ഷേത്രവും ഉണ്ടായി. 1089-ൽ എസ്. എൻ. ഡി. പി. യോഗം അവിടെവച്ചു നടത്തുന്നതിന് ഏർപ്പാടുചെയ്തു. ആ അവസരത്തിൽ ആയിരുന്നു സ്വാമികൾ ശിവഗിരി ശാരദാപ്രതിഷ്ഠ നടത്തിയത്.

1093-ൽ തലശ്ശേരി സന്ദർശിച്ച് അവിടത്തെ ജഗന്നാഥക്ഷേത്രത്തിന്റെ പ്രതിഷ്ഠ നടത്തി. ആ ക്ഷേത്രത്തിൽ ഇപ്പോൾ സ്വാമികളുടെ വിഗ്രഹവുംവെച്ചു പൂജിച്ചുവരുന്നു. 1099-ൽ സർവ്വമതസമ്മേളനം വിളിച്ചുകൂട്ടീട്ട് ഒരുജാതി, ഒരുമതം, ഒരുദൈവം മനുഷ്യന് എന്ന ശ്രീനാരായണധർമ്മത്തിനെ അദ്ദേഹം പ്രഖ്യാപനംചെയ്തു.

സ്വാമികളുടെ പരിശ്രമത്താൽ ഈഴവരുടെ ഇടയ്ക്കുള്ള താലികെട്ടു മുതലായ അനാചാരങ്ങളും ദുർദ്ദേവതാരാധനകളും അവാന്തരജാതിവിഭാഗവും നിശ്ശേഷം നിന്നുപോയി. ഇടക്കാലത്ത്—വിപുലമായ മതപരിവർത്തനോദ്യോഗം നടന്ന കാലത്ത്—സ്വാമികളുടെ സ്മരണ ഒന്നുമാത്രമാണ് ഈഴവരെ അതിൽനിന്നും രക്ഷിച്ചത്.

1102-ൽ എഴുപതാംതിരുനാൾ കഴിഞ്ഞ് സ്വാമികൾ തെക്കേ ഇന്ത്യാ, സിലോൺ മുതലായ ദിക്കുകളിൽ സഞ്ചരിച്ചു. ഈ സഞ്ചാരത്തിനിടയ്ക്കു സുഖക്കേടു ബാധിക്കയാൽ മദ്രാസിലും മറ്റും നടത്തിയ ചികിത്സ ഫലിക്കാതെ ശിവഗിരിക്കുതന്നെ അദ്ദേഹം മടങ്ങി. 1105 കന്നിമാസത്തിൽ അദ്ദേഹം സമാധിയടഞ്ഞു. ആ ദിവസം ഇന്നും തിരുവിതാംകൂറിൽ ഒരു പൊതു ഒഴിവുദിവസമാണ്.

സ്വാമി നല്ല ഫലിതക്കാരനായിരുന്നു. ഒരിക്കൽ ഒരാൾ സ്വാമിയോടു പശുവിന്റെ പാൽ കുടിക്കാമെങ്കിൽ അതിന്റെ മാംസം തിന്നാലെന്ത്? എന്നു ചോദിച്ചതിന്, 'അപ്പോൾ നിങ്ങൾക്ക് അമ്മയുണ്ടോ' എന്നു ചോദിച്ചു. 'ഇല്ല' എന്ന് അയാൾ മറുപടി പറഞ്ഞപ്പോൾ 'അവരെ സംസ്കരിച്ചോ തിന്നോ' എന്നുമാത്രം അദ്ദേഹം ചോദിച്ചു. കൊളമ്പിൽ ഒരു ഹിന്ദുക്ഷേത്രത്തിൽ പൂജചെയ്തുകൊണ്ടിരുന്ന പൂജാരിയോട്—സ്വാമികൾ—ശൈവം തന്നല്ലോ. (മത്സ്യം ഉപയോഗിക്കുന്ന ആളോ എന്നർത്ഥം.)

പൂജാരി:—മിക്കവാറും ശൈവംതന്നെ.
സ്വാമി:—ചിലപ്പോൾ തിന്നും അല്ലേ.

പൂജാരി:—അതെ, നിർബന്ധമില്ല. ആടിയാൽ തിന്നും എന്നു മാത്രം.

സ്വാമി:—തിന്നാതിരിക്കാൻ നാക്കു സമ്മതിക്കയില്ല, അല്ലേ? (ചിരിക്കുന്നു.)

പൂജാരി:—(വീണ്ടും) കിട്ടിയാൽ തിന്നും.

സ്വാമി:—കല്ലുകിട്ടിയാൽ തിന്നുമോ?

ചെത്തുകാരനായ ഒരു സാധു ഈഴവൻ ഭാര്യയോടു കലഹിച്ച്, 'ഇനി സന്യസിച്ചുകളയാ'മെന്നു തീർച്ചപ്പെടുത്തിക്കൊണ്ട് സ്വാമിയോടു വിവരം ധരിപ്പിച്ചു. സ്വാമികൾ മന്ദഹസിച്ചുംകൊണ്ട്,

"കൊള്ളാം; ചെത്തിന്റെ അയോദ്ധ്യാകാണ്ഡം സന്യാസിയാണോ?" എന്നു ചോദിച്ചിട്ട് അയാളെ പറഞ്ഞയച്ചു.

പള്ളത്തുരാമന്റെ മിശ്രകാന്തി എന്ന ഖണ്ഡകാവ്യം വായിച്ചുകേട്ടിട്ട് സ്വാമികൾ രാമനോടു പറഞ്ഞു:—

നായിക ശൂദ്രയുവതിയും, നായകൻ ഈഴവനും; കൊള്ളാമല്ലോ. "മീനും കള്ളും നല്ലവണ്ണം ഇണങ്ങുമല്ലേ?" സ്വാമികൾ ഒരിക്കൽ തീവണ്ടിയിൽ സഞ്ചരിക്കവേ (929) ഒരേ മുറിയിൽ തന്നെ ഒരു രാജാവും ഒരു നമ്പൂരിയും അദ്ദേഹത്തിന്റെ സംഭാഷണചാതുരി കേട്ടു ബഹുമാനമുള്ളവരായിത്തീർന്നു. രാജാവു ചോദിച്ചു:—'നിങ്ങളുടെ പേരെന്താണ്?'

'നാരായണൻ.'
'ജാതിയിൽ ആരാണ്?'
'കണ്ടാലറിഞ്ഞുകൂടേ?'
'അറിഞ്ഞുകൂട.'

'കണ്ടാലറിഞ്ഞുകൂടെങ്കിൽപിന്നെ കേട്ടാൽ അറിയുന്നതെങ്ങനെ?'

## സ്വാമിയുടെ കൃതികൾ.

1. അദ്വൈതദീപിക 10 പദ്യങ്ങൾ.

ഉണ്ടില്ലയെന്നമതിമാറിയസത്യസത്തു-
രണ്ടുംപ്രതീതമിതനാദിതമസ്സുപരാഖ്യം
രണ്ടുംതിരിഞ്ഞിടുകിലേകമഹീന്ദ്രജാലം
കണ്ടീലകാണ്മതു കയറാറിനെന്നമതിത്താൽ.

ദിക്കയില്ല. കാലചക്രംപോയ പോക്കിൽ സംഗീതനാടകങ്ങളും വിസ്മൃതിയിൽ ലയിച്ചു. അങ്ങനെ ഇപ്പോൾ ഹരിശ്ചന്ദ്രചരിതം ആരും അഭിനയിക്കാറില്ലാതെ വന്നു.

ഒരു ശ്ലോകവും പാട്ടും ഉദ്ധരിക്കാം.

ശങ്കരാഭരണം—ചെമ്പട.

ആരാമഭൂമിമലപൂജിതചൂതവല്ലീ-
സംസർഗചാരുതരകോകിലവൃന്ദഘോഷം
ശ്ലിഷ്യദ്വസന്തപരിമർദ്ദനലോലിഗുച്ഛം
വർഷാതപാമഹരമേഷഹരിഃസമൈക്ഷ്യ.

പ. മല്ലവിലോചനേ വന്നാലും ചാരെ കല്യാണികളേബരേ.
അ. പ. നല്ലസമയമിതു വല്ലാതെയാക്കിടൊല്ല
കല്യേ മദനോത്സവ മനകതാരയ. (മല്ല)
ച: 1. ഉല്ലസിതമാരാമകാന്തികൾ പല്ലവിതാഖിലാഗമം
വല്ലാതെനാവസ്യക്കാം ആനമല്ലസിക്കുന്ന നികാമം
ഫുല്ലസകലകുസുമമണ്ഡിതേ മല്ലമുഖവ്രതതിശോഭിതേ
വല്ലഭകോകിലകൂജിതേ ചൊല്ലെഴുമരാളമേളിതേ
മല്ലവിശിഖനായ മല്ലനാട്ടിലിൻമധ്യ
ഒല്ലവിലസുവള്ള—ഉല്ലാസ കാമോദ്ദീപകം.

അല്പം മുടന്തിയാണു കവിതയുടെ പോക്ക്. പല്ലവിയിലുള്ള കല്യേശബ്ദം സംബോധനയാക്കിയാൽ വിപരീതാർത്ഥവും വന്നുകൂടും.

വാരിയരുടെ പാണ്ഡവാശ്വമേധം അഥവാ പ്രമീളാവിവാഹം എന്നൊരു ആട്ടക്കഥയ്ക്കു് ഒരു വിശേഷമുള്ളതു് അതിലെ ഗാനങ്ങൾ ത്യാഗരാജാദിഗായകന്മാരുടെ കീർത്തനങ്ങളുടെ മട്ടിൽ രചിക്കപ്പെട്ടവയാണെന്നുള്ളതാകുന്നു. മാതൃകയ്ക്കായി ഒന്നുരണ്ടു ഭാഗങ്ങൾ ഉദ്ധരിക്കാം.

ദേവഗാന്ധാരം—ആദി (ക്ഷീരസാഗരശയന—എന്ന മട്ട്.)

ഭാമാഭിമോദരായോധനവിജിതമഹോർദ്ദണ്ഡവീര്യൗ സ്വതന്ത്രേ
നില്ക്കുമ്പോൾ ശാർങ്ഗിതത്ത്വം നരകരിപുഭോഃ പ്രാപതദ്രാജ്യലക്ഷ്മീ
തത്സൂനുർവജ്രദത്തക്ഷിതിപതിരളലോഭമത്തേപ്രതാപീ
രമേരാമസഹസ്രൈരധികസുഭഗനാം ഗാനതൃപ്തപ്രിയേമേ.

പ. പ്രേമമനോജ്ഞമനിലയകളും കാമിനികളേ വന്നാലും.
അ. പ. മാനസമനനലർക്കിടുംവേളയെ മാ മാ പൂവാ കഴതു

പണ്ഡിതനാടനവാഴുന്റെ കഥകളിയോഗത്തിൽ ചേർന്ന നടനവിദ്യ അഭ്യസിച്ചു. പിഷാരടി അന്നു വക്കീലായി താമസിച്ചുകൊണ്ടിരിക്കയായിരുന്നു. കുറേക്കാലം കഴിഞ്ഞു രാമൻപിള്ള സ്വദേശത്തേയ്ക്കു മടങ്ങി. അനന്തരം പാണ്ഡ്യദേശീയനായ കൈലാസനാഥശാസ്ത്രികളുടെ അടുക്കൽ കാവ്യനാടകാദികളും, ജ്യോതിഷം, തർക്കം, വേദാന്തം മുതലായ ശാസ്ത്രങ്ങളും അഭ്യസിച്ചു് നല്ല വ്യുല്പത്തിദാർഢ്യം സമ്പാദിച്ചു. ഈ ഗുരുവിനെയാണു്,

അവിദ്യാനിവൃത്തിയെ വരുത്തി മമ ചിത്തേ-
സ്സുവിദ്യാജ്ഞാനോപദേശിച്ചുള്ള ഗുരുനാഥൻ
പവിത്രൻ യോഗീശ്വരൻ ശ്രീമൽകൈലാസനാഥൻ
കവിപ്രവരൻ കൃപയോടനുഗ്രഹിക്കേണം.

എന്നു് കവി വർക്കലമാഹാത്മ്യത്തിൽ വർണ്ണിച്ചിരിക്കുന്നതു്.

അനന്തരം വക്കീൽപരീക്ഷയിൽ ജയിച്ചു് കായംകുളം മുനിസിപ്പുകോടതിയിൽ പ്രാക്ടീസ് തുടങ്ങി. മുപ്പതുകൊല്ലത്തോളം ഈ ജോലിയിൽ ഇരുന്നു ധാരാളം ധനവും അനേകം വിദ്യാർത്ഥികളെ പഠിപ്പിച്ചു ശിഷ്യസമ്പത്തും സമ്പാദിച്ചു. പ്രസിദ്ധഭാഷാകവികളായ സി. കുഞ്ഞൻവൈദ്യൻ, പെരുനെല്ലി കൃഷ്ണൻവൈദ്യൻ, വെളുത്തേരി, ശ്രീനാരായണഗുരു മുതലായവരെല്ലാം അദ്ദേഹത്തിന്റെ ശിഷ്യകോടിയിൽപ്പെട്ടവരായിരുന്നു. അദ്ദേഹം 1087 വൃശ്ചികം 18-ാം തീയതി പരലോകം പ്രാപിച്ചു. ചരമത്തെപ്പററി കെ. സി. കുഞ്ഞൻവൈദ്യൻ രചിച്ച പദ്യങ്ങൾ ചുവടെ ചേർക്കുന്നു.

ജ്യോതിഷംതർക്കമാദ്യമാം ശാസ്ത്രം ജിതം ഭുവനമോഹനകാവ്യം
നീതിശാസ്ത്രമിതിഹാസപുരാണം ഖ്യാതിപൂണ്ടപുരുസാഹിതിയേയും
ഭുവിലിങ്ങനെയനേകപഥത്തിൽ താവിടുംകലകളിൽക്കളിയാടി
ഇവിധത്തിലിവിടുള്ളവരെല്ലാം മേവിയോരെൻ ഗുരുരാമസുനാമൻ.

അദ്ദേഹം 1050-ൽ സത്യാസ്വയംവരം ആട്ടക്കഥയും, 1053-ൽ സുഭദ്രാഹരണം തുള്ളക്കഥയും, 10 8-ൽ ഭഗവന്നാമസ്തോത്രമാഹാത്മ്യം കിളിപ്പാട്ടും, 1077-ൽ വർക്കല സ്ഥലമാഹാത്മ്യം കിളിപ്പാട്ടും രചിച്ചു. വർക്കല സ്ഥലമാഹാത്മ്യത്തിൽനിന്നു് ഏതാനും വരികളെ ഉദ്ധരിക്കുന്നു.

കണ്ടല്ലിന്നിക്ഷേത്രം പാവിത്രമെ-
ഴുന്നോരുപുരം വിശാലം നമ പാവനം
രക്ഷോനഗരിതൻ തെക്കുപടിഞ്ഞാറു
രക്ഷോഗിരീശ്വരികിരീടശോഭിക്കയാൽ
രാക്ഷസേശൻ മുരാരേ ചക്ഷിയന്നുള്ള

രക്ഷോവിഘാതം വരുത്തീടുകയാൽ
ആയതുമല്ലവൻ സീതയെച്ചിന്തിച്ചു
പോയനാളേററവും മദിച്ചിരിക്കയാൽ
മായയൊഴിഞ്ഞുനാം ചെയ്യുന്നൊരുപുണ്യ-
മായയാഗങ്ങളിനെച്ചിന്തിക്കയുമില്ല
സർവ്വപ്രകാരവുമോർത്തുകണ്ടാലിപ്പോ-
ളുർവിയിൽപൂർവ്വകാലേ പുണ്യംപുരാതനം
പർവ്വതവൃക്ഷലതാപരിശോഭിതം
ഗർവ്വഹീനാനേകജന്തുവ്യൂഹാവൃതം
ഖർവ്വേതരപാപജാലഘാതകം മഹാ-
പർവ്വതത്തിന്നടുക്കലൊരു പുണ്യഗേഹം
സർവ്വസന്താപഹം ശ്രീവല്ലഭാലയ-
മുർവ്വരാജിഷ്ണുവാം ക്ഷേത്രംപ്രവേശിച്ചു
ദിവ്യയജ്ഞത്തെവഹിക്കണം നിങ്ങ-
ളവ്യയം നാരായണം ഭജിച്ചീടണം.

## കൊടുങ്ങല്ലൂർചെറിയകൊച്ചുണ്ണിത്തമ്പുരാൻ.

കൊടുങ്ങല്ലൂർ രാജസ്വരൂപം പണ്ടേക്കുപണ്ടേ പാണ്ഡിത്യത്തിനു വിളനിലമായിരുന്നു. 1026-ൽ തീപ്പെട്ട വിദ്വാൻ ഇളയതമ്പുരാനെപ്പററി അന്യത്ര വിവരിച്ചിട്ടുണ്ടല്ലോ. 1090 മകരം 18-ാം തീയതി തീപ്പെട്ട ശ്രീ രാമവർമ്മ വലിയതമ്പുരാൻ മഹാകവികളുടെയും മഹാശാസ്ത്രജ്ഞന്മാരുടെയും കാരണവസ്ഥാനം വഹിച്ചുകൊണ്ടു് 83 വർഷത്തോളം ജീവിച്ചിരുന്നു. സകല ശാസ്ത്രങ്ങളിലും കലകളിലും കൊടുങ്ങല്ലൂർ രാജകുടുംബം അടുത്തകാലംവരെ മുന്നണിയിൽതന്നെ ഇരുന്നു. ഈ വിശിഷ്ടകുടുംബത്തിലാണു് ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ 1033-ൽ ജനിച്ചതു്. അഞ്ചാം വയസ്സിൽ ആശാൻ എഴുത്തിനിരുത്തി. 1049-ാമാണ്ടു് മൂന്നാംമുറ രാജാവായ ഗോദവർമ്മൻതമ്പുരാൻ തീപ്പെടുംവരെ ഈ രാജകുമാരൻ അദ്ദേഹത്തിന്റെ അടുക്കൽ സംസ്കൃതം അഭ്യസിച്ചു. പിന്നീടു സ്വമാതുലനായ കുഞ്ഞുരാമവർമ്മൻതമ്പുരാന്റെയും കൃഷ്ണശാസ്ത്രികളുടെയും അടുക്കൽ വ്യാകരണവും കുഞ്ഞൻതമ്പുരാന്റെ അടുക്കൽ തർക്കവും വലിയ കൊച്ചുണ്ണിത്തമ്പുരാന്റെ അടുക്കൽ ജ്യോതിഷവും വൈദ്യവും അഭ്യസിച്ചു. 16-ാം വയസ്സിൽ കലാപൂർണ്ണനായിത്തീർന്ന ഈ രാജേന്ദുവിൽ നിന്നു കാവ്യസുധ തെരുതെരെ പ്രവഹിക്കാൻ തുടങ്ങി. പ്രസിദ്ധിയിൽ താല്പര്യമില്ലാതിരുന്നതിനാൽ അദ്ദേഹം രചിച്ചിട്ടുള്ളതിൽ പത്തിലൊരുഭാഗംപോലും സൂർയ്യപ്രകാശം കണ്ടി

ട്ടില്ല. സംസ്കൃതത്തിൽ കാവ്യം രചിക്കുന്നതിനായിരുന്നു അദ്ദേഹത്തിന് അധികം താല്പര്യം.

അദ്ദേഹത്തിന്റെ ചികിത്സാനൈപുണ്യത്തിന്റെ ഫലം പശുപക്ഷ്യാദികൾക്കുപോലും അനുഭവിച്ചുപോന്നു. ഹൃദയം വിശാലമായിരുന്ന അദ്ദേഹത്തിന്റെ ജീവകാരുണ്യം. ഗജങ്ങളും പശുക്കളും അദ്ദേഹത്തിന്റെ ചൊൽപ്പടിക്കു വർത്തിച്ചുവന്നു.

കുലദൈവതമായ ശ്രീകുരുംബഭഗവതി ഈ പരമഭക്തന് പ്രത്യക്ഷ എന്നപോലെയാണ് വർത്തിച്ചിരുന്നത്.

പെരുമ്പടപ്പിൽ ക്ഷിതിപാലരന്നും പെരുമ്പടക്കോപ്പുകളൊക്കിടുന്നു
ഒരുമ്പെടേണം പട നീക്കുവാൻ കുരുമ്പയമ്മേ മമ തമ്പുരാട്ടി.

എന്നു പ്രാർത്ഥിച്ചു വിജയം നേടിയ രാജർഷിയുടെ കാലശേഷം പ്രസ്തുത സ്വരൂപത്തിൽ ഉണ്ടായിട്ടുള്ള ഭക്തന്മാരിൽ അദ്ദേഹം അഗ്രഗണ്യനായിരുന്നു.

കൂനേഴത്തു പരമേശ്വരമേനോൻ അവർകൾ പറയുംപോലെ കവിഭാരതത്തിലെ ഭീഷ്മരായ വെണ്മണി അച്ഛന്റെ ഉപദേശവും ദ്രോണാചാര്യനായ വെണ്മണി മകന്റെ ശിക്ഷണവും വേദവ്യാസരായ കൃഷ്ണശാസ്ത്രികളുടെ അഷ്ടസംസ്കാരവും സിദ്ധിച്ച കൊച്ചുണ്ണിത്തമ്പുരാൻ സവ്യസാചിയായിത്തീർന്നു. ഇദ്ദേഹത്തിനെപ്പോലെ ഇത്ര വളരെ കാവ്യതല്ലജങ്ങൾ ഭാഷാദേവിക്കു സമർപ്പിച്ചിട്ടുള്ള ധന്യന്മാർ വളരെ കുറവാണ്. ഉമാവിവാഹം, കല്യാണീകല്യാണം, മധുരമംഗലം ഭാണം, ഭദ്രോത്സവം, എന്നീ നാടകങ്ങളും, നിരവധി സ്തോത്രങ്ങളും, പാണ്ഡവോദയം വഞ്ചീശവംശം എന്നീ മഹാകാവ്യങ്ങളും അവയിൽ പ്രാധാന്യം വഹിക്കുന്നു. മലയാളഭാഷയിൽ പ്രാചീനരീതി അനുസരിച്ചുണ്ടായിട്ടുള്ള ഇരുനൂറിൽപരം നാടകങ്ങളുടെ കൂട്ടത്തിൽ കല്യാണീനാടകത്തിനുള്ള സ്ഥാനം അത്യുത്തമമാണ്. കല്പിതകഥയെന്നൊരു മെച്ചവും അതിനുണ്ട്.

നാടകമെന്ന നിലയിൽ വലിയ മെച്ചമൊന്നും ഇല്ലെങ്കിലും ഉമാവിവാഹം വായിച്ചു രസിക്കാൻകൊള്ളാവുന്ന ഒരു കൃതിയാണ്.

കാടൊക്കെക്കടന്നിണ്ടലിണങ്ങിയമലനയനനെക്കണ്ടുകിട്ടാതെ കൂട്ടം-
കൂടിക്കൊണ്ടങ്ങുഗോപീജനമഥ പുളിനേ വാണുടൻ കേണിടുമ്പോൾ

ട്ടുറച്ചറിവൻ തല്ലുവാൻപോതമെന്നു്.
പുളച്ചേറ്റമഹങ്കാരാൽത്തുടതല്ലി-
ച്ചൊടിച്ചോരു ശാർദ്ദൂലരാജൻകണക്കെ
കളിച്ചാർത്തുപാഞ്ഞിട്ടു ജീമൂതനാമാവൻ
വിളിച്ചാനടിക്കപ്പാതിനായ് ഭീമസേനൻ.
ഭയം നാഭിയോളം മുഖം കുട്ടിനോളം
നവംകൈലതിളങ്ങൾ ത്രപം തഥൈവ
ഇവൻനന്നു തല്ലിന്നു സാമാന്യനല്ല-
ന്നിവണ്ണംവിചാരിച്ചു ജീമൂതമല്ലൻ
മലോക്കരുമന്നയാനക്രീഡകണ്ടി-
ട്ടുദാസീനനായ് തെല്ലുനിന്നില്ലൊരാളും.
തദാ മല്ലവാദ്യപ്രഘോഷാന്തികത്തു
മുദാകണ്ടലോകങ്ങളും കൈകൊട്ടിയാർത്തു
വളർന്നോരമർഷേണ ജീമൂതനാദ്യം
പിളർന്നാനരണ്ടാത്തുപാടെത്തെതി നേർത്തു
ഇരുവരും രസാൽ ഭീമനും നേർത്തടുത്തു
കളംപാരമപ്പോൾ കലശിച്ചുതെരു.
കടത്തിൽപ്പരം നീർനിറഞ്ഞിട്ടമർഷം
കടുത്തിട്ടു രണ്ടാന നേർക്കുന്നപോലെ
പടുത്വേന ജീമൂതനും ഭീമനും നേ-
ർത്തടുത്തീടിനാർ തങ്ങളിൽ സ്പർദ്ധയോടെ.

* "കമ്പ്രാംകളിയുടെ മാതിരി കണ്ടിട്ടില്ലാത്തവർക്ക് മല്ലയുദ്ധം വർണ്ണിച്ചിട്ടുള്ള ഇതിലെ ആറാംസർഗ്ഗം ഒന്നു വായിച്ചാൽ അതെല്ലാം അറിയാം"

ഏഴാംസർഗ്ഗത്തിൽ കീചകൻ സൈരന്ധ്രിയുടെ രൂപസാരം കണ്ടു സ്മരപരവശനാകുന്നതിനെ വർണ്ണിക്കുന്നു.

ചരണമിവൾപതിക്കുന്നീയുഴിത്തൊരാൽപ്പടിക്കു-
ള്ളൊരുസുകൃതവിശേഷം പോഷിതാശേഷതോഷം
പരമിഹ മമ നെറിയ്ക്കുറമ്മാറാവുന്നായ്-
വരണമതിനിദാനീം ഹന്ത ഞാനെന്തുചെയ്‌വൂ.
നലമൊടലിവലോകെ മാനസത്തിങ്കലെല്ലാം
ചലമിഴിമണിയാമിത്തന്വിതൻപാദപദ്മം
കലിതരുചിവിളങ്ങുന്നെങ്ങനെ രാജഹംസാ-
വലിയുള്ള കതിരിതൻ മാനസം സ്വാധീനമാക്കി

എട്ടാംസർഗ്ഗത്തിൽ കീചകന്റെ കാമപീഡാനുഭവം വർണ്ണിക്കപ്പെട്ടിരിക്കുന്നു.

* എം. ആർ. രാജരാജവർമ്മ.

കട്ടകണകരക്ഷാരാഗണം കട്ടവല പാവുകം കീടമെന്നിവ
പെട്ടുള്ളവനാലിതിൽ വാസവും നെടുവീർപ്പിട്ടുകഴിച്ചുകൂട്ടി ഞാൻ
ക്ഷിതിനാഥനരേശ്വരന്മാരവർ സ്തുതിചെയ്യുന്നമഹാൻ യുധിഷ്ഠിരൻ
പതിവായിവിടെസ്സഭാസ്യനായ് സ്തുതിചെയ്യുന്നു വിരാടഭൂപനെ
പരിചിൽ സ്വവിക്രമഗരിമകൊണ്ടരിയൻ പാചകനായിട്ടുമവൻ
അതിഭാവിത കൈകൊള്ളുക കാണ്ഡഗീയെരിയിക്കുന്നു വിരാടമന്ദിരേ.
പുരുഹൂതസുതൻ ധനഞ്ജയൻ പുരുഷന്മാർകളിലുത്തമോത്തമൻ
മരുവുന്നു ബൃഹന്നളാഖ്യപൂണ്ടു നരോത്തമരോടു ഷണ്ഡനായിഹ
നയശാലികളാം നൽസുപാർഥരാകിയ മാദ്രീസുതരാർത്തിപൂണ്ടിഹ
ഹയഗോകുലസംരക്ഷണക്രിയ ചെയ്യുന്നു മടക്കമെന്നിയേ.
അഴലീവിധമേറവും കലർന്നഴലും മൽപ്രിയരായ നിങ്ങളെ
അഴകോടിഹ കാണ്മതെൻ ഗ്രഹപ്പിഴദോഷങ്ങളും സഹിച്ചിട്ടുന്നു ഞാൻ
അതിദുസ്സഹദുഃഖമീവിധം ധൃതിയോടിങ്ങു സഹിക്കുമെന്നുടെ
ഗതിയില്ലവരുത്തുമത്ര ദുർമ്മതിയാം കീചകനില്ല സംശയം.

കീചകവധത്തിനു സങ്കേതം കുറിക്കുന്നതിനെ പതിമൂന്നാം സർഗ്ഗത്തിന്റെ ഒടുവിൽ വിവരിച്ചിരിക്കുന്നു.

അടുത്ത സർഗ്ഗങ്ങളിലെ വിഷയം ഗോഗ്രഹണമാണു്. "അകപ്പാടെ കൊച്ചുണ്ണിത്തമ്പുരാന്റെ വാസനാശക്തിയും ശേഷിയും നോക്കുമ്പോൾ പ്രസ്തുത കാവ്യം അതിന്റെ ഒരു മാനദണ്ഡമായി കരുതത്തക്ക സ്ഥിതിയിലായിട്ടില്ലെങ്കിലും ഒരുസമയം അതിനെ അപേക്ഷിച്ചു കുറെ താണനിലയിൽ ഇരിക്കുന്നതാണെന്നുവന്നാൽ കൂടിയും ഒരു മാസികയിൽ പ്രസിദ്ധംചെയ്തിരുന്ന കാവ്യമെന്ന നിലയിൽ ഇതു് ഏററവും ഉത്തമമായിട്ടുണ്ടെ"ന്നു് ഏ. ആർ. തിരുമേനി പറഞ്ഞിട്ടുള്ളതു പരമാർത്ഥമാണു്.

### വഞ്ചീശവംശം മഹാകാവ്യം.

കൊല്ലവർഷം ആരംഭിച്ചു് ഉദയമാർത്താണ്ഡവർമ്മ മഹാരാജാവിന്റെ കാലംമുതല്ക്കു മൂലംതിരുനാൾ മഹാരാജാവിന്റെ ഷഷ്ടിപൂർത്തിമഹോത്സവംവരെയുള്ള ചരിത്രത്തെ കാവ്യരൂപേണ രചിച്ചിട്ടുള്ള ഈ കൃതി കാവ്യഗുണംകൊണ്ടു നോക്കിയാൽ പാണ്ഡവോദയത്തെ അതിശയിക്കുന്നുവെന്നു പറയാം. സ്വാതിതിരുനാൾ തമ്പുരാനെ വർണ്ണിക്കുന്ന രണ്ടുമൂന്നു പദ്യങ്ങൾ മാതൃകയ്ക്കായി താഴെ ചേർക്കുന്നു.

ഇച്ചൊന്നോരക്കവിപ്രൌഢരിൽമികവുടയോൻ
കൊടിലിംഗാധിനാഥൻ
കൊച്ചുണ്ണിക്ഷോണിപാലൻ കൊടിയ കവിവരൻ
ദിവ്യനാം സവ്യസാചി.

അദ്ദേഹം 1101-ാമാണ്ടു കർക്കടകം 11-ാംതീയതി തീപ്പെട്ടു.

അദ്രീന്ദ്രസ്യാംഗജായാഃ കലികലുഷഹരാ
പാദമഭ്യർച്ച്യ നിത്യം
തിഷ്ഠൻ ശ്രീകൊടിലിംഗാലയനിജനിലയേ
പണ്ഡിതഃ സൽകവീന്ദ്രഃ
വൈദ്യഃ കൊച്ചുണ്ണിഭൂപഃ സ ഭുവി ബുധജനാ-
ഗ്രേസരോ മാന്യശാലീ
കസ്മാദസ്മിൻ നിശീഥേ ദിവി വിബുധജനാ-
ഗ്രാഗ്ര്യതാം ഹന്ത ലേഭേ.

## എണ്ണയ്ക്കാട്ടു തമ്പുരാൻ.

എണ്ണയ്ക്കാട്ടുകൊട്ടാരത്തിൽ കുഞ്ഞോമനരാജാവു് എന്നുകൂടി പേരുള്ള രാജരാജവർമ്മതമ്പുരാൻ കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ ശിഷ്യന്മാരിൽ ഒരാളായിരുന്നു. അവിടുത്തെ അടുക്കലാണു് അദ്ദേഹം സംസ്കൃതവും ഇംഗ്ലീഷും പഠിച്ചതു്. അവിടുത്തെ ധർമ്മപത്നി പറവൂർ കോങ്ങാൽച്ചേരിയിലെ പ്രസിദ്ധ നായർഭവനങ്ങളിൽ ഒന്നായിരുന്ന പടിഞ്ഞാറെവീട്ടിലെ ഒരംഗമായിരുന്നു. ആ വീട്ടിലെ സ്ത്രീകൾക്കും പുരുഷന്മാർക്കും അക്കാലത്തു സാമാന്യം നല്ല വൈദുഷ്യമുണ്ടായിരുന്നു; എന്നുമാത്രമല്ല, അവർ ദാനധർമ്മാദികളിൽ തീവ്രമായ നിഷ്ഠയുള്ളവരുമായിരുന്നു. തമ്പുരാന്റെ പത്നിയുടെ അനുജത്തിയും സാമാന്യം നല്ല കവയിത്രിയുമായിരുന്ന ഒരു മഹിളാരത്നത്തെയാണു മഹാകവി കെ. സി. കേശവപിള്ള ആദ്യമായി വിവാഹം കഴിച്ചതു്. ആ മഹതി ചെറുപ്പത്തിലേ മരിച്ചുപോയി.

എണ്ണയ്ക്കാട്ടുതമ്പുരാൻ സിദ്ധാന്തകൌമുദി മുഴുവനും പദ്യരൂപേണ സംഗ്രഹിച്ചിരുന്നു. പ്രസിദ്ധപ്പെടുത്തിയതായി അറിവില്ല. അതിനും പുറമേ ലക്ഷണാസ്വയംവരം ചമ്പു, വിഷ്ണുകേശാദിപാദസ്തവം, മേഘസന്ദേശം ഭാഷ, രുക്മിണീസ്വയംവരം നാടകം, അലങ്കാരദീപിക എന്നിങ്ങനെ അനേകം ഭാഷാകൃതികളും അദ്ദേഹം രചിച്ചിട്ടുണ്ടു്.

അദ്ദേഹത്തിന്റെ ശ്ലോകങ്ങളെല്ലാം അക്ലിഷ്ടരമണീയങ്ങളാകുന്നു. മാതൃകകാണിപ്പാനായി ഏതാനും പദ്യങ്ങളെ ഉദ്ധരിക്കുന്നു.

നീരന്ധ്രസാർമകതകമാളർമുലയിലണച്ചുള്ള നേരത്തിങ്കൽ
ചേതംകെട്ടുവ്യഥപൂണ്ടുപരിചിലിളിതമതായുള്ള സിന്ദൂരമൊന്നായ്
ആതങ്കംതീർക്കുമാറിന്നവധിയിലകറന്നോരു ഗോവിന്ദപാദ-
ത്താരിൽനല്ലാന്തിപൂരം മനസ്സുമനിശം ഭക്തിപൂരിച്ചിടേണം.

മുല്ലേ നിനക്കു രസമാണന്നു പൂക്കളുള്ള
വെള്ളപ്പൂവല്ലിതിരിടാൻ ബോദ്ധ്യതനന്നാം
വേനല്പൂനീ വെയിലുകൊണ്ടുവലഞ്ഞുനില്പ-
തോരത്തുവന്നുള്ള പെട്ടിട്ടുവാൻ ഞാനൊതാൻ.

ആനന്ദമൂർത്തി മധുരസ്മിതമന്നനോര-
ത്താരാമലോലതരമാം കണ്ടു മനോമയങ്ങി
സാക്ഷാംഗമാണ്ടുകൊണ്ടു ദീനനാരസ്തരിച്ചി-
ട്ടാരമമലിനെ വൈദൃവമം കൊടികെട്ടി.

കാരോണ്ണയസ്ഥിരോണിനുമെന്നോരു മുത്തുമാല
മാറത്തുനീലമണിമാലയോടൊത്തിട്ടിന്ന
ചാരത്തുചുഴിതിരിപ്പാരിപോതുകലന്നിട്ടുന്നു-
ന്നൊരത്തുവിനോടുള്ള മുതരണിയാഗുതുന്നു.

മതിൽതിട്ടം പാലതിലും മതിക്കും
അരങ്ങനാമതരംപൂത്തം മതിക്കം
കവിയുടെവാക്കായതിലും ഹരിയുടെ
ചരിത്രമേതാലതിലും മതിക്കം.

## സാഹിത്യകുശലൻ സി. വി. രാമൻപിള്ള.

തെക്കൻതിരുവിതാംകൂറിൽ, നെയ്യാററുംകരത്താലൂക്കിൽപെട്ട ആറൂർ ദേശത്ത് ധനസ്ഥിതിയെ സംബന്ധിച്ചിടത്തോളം മദ്ധ്യമനിലയിലിരുന്ന പുന്നത്താനത്ത് എന്ന ഒരു നായർകുടുംബമുണ്ട്. ആ ഗൃഹത്തിൽപെട്ട പാർവതിപ്പിള്ള എന്നൊരു യുവതിയെ നീലാംപിള്ള എന്നൊരു നാട്ടാശാൻ വിവാഹംചെയ്തിരുന്നു. ഈ ആശാൻ കുട്ടികളെ പഠിപ്പിച്ച്, അതിൽനിന്നു ലഭിക്കുന്ന 'നക്കാപ്പിച്ചാ'കൊണ്ടു ജീവിക്കയല്ല ചെയ്തതു്. ഗ്രന്ഥങ്ങൾ പകർത്തുക എന്ന ക്ലേശകരമായ തൊഴിലിൽ ഏർപ്പെട്ടിരുന്നതിനാൽ ധന

തികാർ സാമാന്യം സുഖമായിത്തന്നെ കഴിഞ്ഞുകൂടി. അങ്ങനെ ഇരിക്കെ അവർ തിരുവനന്തപുരത്തേക്കു താമസം മാററി. അവർ താമസിച്ചിരുന്നതു വലിയ ദിവാൻജി രാജാകേശവദാസന്റെ വകയായിരുന്ന കോട്ടയ്ക്കകം വലിയകോയിക്കലായിരുന്നു.

അവിടെ പാർത്തിരുന്നകാലത്തു് പാർവ്വതിഅമ്മ രണ്ടു് ആൺകുട്ടികളെ ഇരട്ടപെററു. അവരുടെ ചരിത്രം വളരെ രസാവഹമാണു്. ശങ്കരപ്പിള്ള, നാരായണപിള്ള എന്നിവർ ഒരേകാലത്തു് ഉദ്യോഗത്തിൽ പ്രവേശിച്ചു; ഒരേകാലത്തു് അവക്കു പ്രമോഷനും ലഭിച്ചുവന്നു. ഒരാൾക്കു് എന്തെങ്കിലും സുഖക്കേടു വന്നാൽ മറേറ ആൾക്കും അതേസമയത്തുതന്നെ ശരീരാസ്വാസ്ഥ്യം വന്നുകൊണ്ടിരുന്നു. അവർ രണ്ടുപേരും പല താലൂക്കുകളിൽ തഹശീൽദാരുദ്യോഗംവഹിച്ചു് വിപുലമായ യശസ്സു നേടി.

പാർവതിഅമ്മ പിന്നീടു് അടുത്തടുത്തുതന്നെ മൂന്നു പെൺകുട്ടികളെ പ്രസവിച്ചു എങ്കിലും അവരിൽ ഒരാൾ അല്പായുഷ്മതിയായിപ്പോയി. അനന്തരം ആ സുകൃതിനി 1033 ഇടവം 7-ാം തീയതി ആയില്യം നക്ഷത്രത്തിൽ ഒരു പുരുഷസന്താനത്തെ പ്രസവിച്ചു. ആ ശിശുവായിരുന്നു സി. വി. എന്ന രണ്ടക്ഷരത്താൽ സർവകേരളപ്രഥിതനായിത്തീർന്ന രാമൻപിള്ള. പാർവതിഅമ്മ പിന്നെയും നാലു സന്താനങ്ങളെക്കൂടി പ്രസവിച്ചു.

രാമൻകുട്ടി പ്രഥമപാഠങ്ങൾ പഠിച്ചുതീരുംമുമ്പു പിതാവു പരലോകം പ്രാപിക്കയാൽ കേവലം അനാഥാവസ്ഥയിലായി. എന്നാൽ "അരക്ഷിതം തിഷ്ഠതി ദൈവരക്ഷിതം" എന്ന ആപ്തവാക്യത്തിനെ സാധൂകരിപ്പാനെന്നപോലെ അവിചാരിതമായി ഒരു ആപദ്ബന്ധു വന്നുചേർന്നു. തിരുവിതാംകൂർ സർവ്വീസിൽ ഉയർന്ന ഉദ്യോഗങ്ങൾ വഹിച്ചശേഷം പെൻഷൻപററി പിരിഞ്ഞ കെ. പത്മനാഭൻതമ്പി ബി. എ., ബി. എൽ., ഡാക്ടർ രാമൻതമ്പി ഇവരുടെ പിതാവും ചരിത്രപ്രഥിതമായ അരമന തങ്കക്കോയിക്കലെ അംഗവും അന്നു തിരുവനന്തപുരം മഴനാപ്പുരക്കാര്യക്കാർ ഉദ്യോഗം വഹിച്ചുകൊണ്ടിരുന്നയാളും ആയ കേശവൻതമ്പി എന്ന വിദ്വൽകലാവതംസം ഈ കുട്ടിയുടെ ഭാവി അതിശോഭനമായിരിക്കുമെന്നു കണ്ടിട്ടു് അയാളെ തന്റെ പുത്രന്മാരോടൊപ്പം ഇംഗ്ലീഷ്സ്കൂളിൽചേർത്തു പഠിപ്പിക്കാൻ നിശ്ചയിച്ചു. അങ്ങനെ പ്രസ്തുത ബാലൻ ബെൻസിലി സായ്‌പിന്റെ ആദ്യ

ക്ഷേത്രത്തിൽ നടന്നിരുന്ന ഫ്രീ സ്കൂളിൽ ചേൎന്നു ഇംഗ്ലീഷ് പഠിത്തം തുടങ്ങി. ആ പള്ളിക്കൂടത്തെ ഇപ്പോഴത്തെ യൂണിവേഴ്സിററി കാളേജിരിക്കുന്ന കെട്ടിടത്തിന്റെ താഴത്തെ നിലയിലേക്കു മാററിയപ്പോഴും സി. വി. അതിലെ വിദ്യാൎത്ഥിയായിരുന്നു. അവിടെ നിന്നാണു് മെട്രിക്കുലേഷൻപരീക്ഷ പാസ്സായതു്.

അനന്തരം എഫ്. ഏ. ക്ലാസ്സിൽ ചേൎന്നു. അക്കാലത്തു് ഏതു പുസ്തകങ്ങളും കിട്ടിയാലും അദ്ദേഹം വായിച്ചു നോക്കുമായിരുന്നു. ചരിത്രം, ആഖ്യായിക ഇവയിലായിരുന്നു അധികഭ്രമം. മലയാളഭാഷയിൽ അന്നു ഗ്രന്ഥങ്ങൾ അധികമുണ്ടായിരുന്നില്ല. എഴുത്തച്ഛൻ, നമ്പ്യാർ, ചെറുശ്ശേരി എന്നിവരുടെ ഗ്രന്ഥങ്ങൾ, പ്രധാന അലങ്കാരങ്ങൾ ഇവയൊക്കെ വായിച്ചിരിക്കുന്നു എന്നു മാത്രമല്ല നല്ലനല്ല ഭാഗങ്ങളൊക്കെ കാണാതെ പഠിക്കയുംചെയ്തു. അൻപത്താറു ദിവസത്തെ ആട്ടക്കഥകളുടെ ഒരു പ്രതി അദ്ദേഹം കരസ്ഥമാക്കി. അവയുടെ നേൎക്കു് അദ്ദേഹത്തിനുള്ള താല്പൎയ്യാതിശയമാണു് രാമരാജാബഹദൂർ എഴുതിയകാലത്തു വെളിയിൽ ചാടിയതു്.

അന്നു് കാളേജ്പ്രിൻസിപ്പാൾ ഉദ്യോഗം വഹിച്ചിരുന്ന റാസ്സ്സായ്പ് അന്നത്തെ വിദ്യാഭ്യാസധുൎവ്വഹന്മാരുടെ കൂട്ടത്തിൽ അഗ്രഗണ്യനായിരുന്നു. എന്നാൽ രാമക്കുറുപ്പുമുൻഷിയായിരുന്നു ഒന്നാംതരം ഭാഷാസാഹിത്യകാരനാവുന്നതിനുള്ള കരുക്കൾ എല്ലാം സി. വി. ക്കു സമ്പാദിച്ചുകൊടുത്തതു്. അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽ ആരും ഭാഷാപരിജ്ഞാനവിഷയത്തിൽ പിന്നോക്കമായിട്ടില്ലെന്നുള്ളതു സുപ്രസിദ്ധമാണു്.

സ്വസ്ഥമായ ശരീരത്തിൽ സ്വസ്ഥമായ മനസ്സ്; ഇതാണു് വിദ്യാഭ്യാസത്തിന്റെ ആദൎശം എന്നു പാശ്ചാത്യന്മാർ പറയുന്നു. സി. വി. ഈ തത്വത്തെ അനാദരിച്ചില്ല. കായികവിനോദങ്ങളിലെല്ലാം പങ്കെടുത്തു് അദ്ദേഹം നല്ല ദൃഢസംഹതകായനായി തീൎന്നു.

കാളേജിൽ ഇടയ്ക്കിടെ നടന്നുവന്ന നാടകാഭിനയങ്ങളിലും അദ്ദേഹം ഭാഗഭാക്കായി. അദ്ദേഹത്തിന്റെ നടനകൗശലത്തെ അന്നുള്ളവരെല്ലാം പുകഴ്ത്താറുണ്ടായിരുന്നു. അന്നു തത്വശാസ്ത്രാചാര്യരായിരുന്ന പണ്ഡിതൻ കൈകടക്ക നിവക്കാത്ത മഹാ

പിശുനനെങ്കിലും തരംകിട്ടുമ്പോഴൊക്കെ ജീവിതത്തിന്റെ ക്ഷണികതയേയും ഭൗതികൈശ്വര്യത്തിന്റെ അനർത്ഥകാരിതയേയും പററി ഉച്ചൈസ്തരം പ്രസംഗിക്കുന്ന ആളായിരുന്നു. വാക്കിനും പ്രവൃത്തിക്കും തമ്മിൽ ഉള്ള ഈ പൊരുത്തമില്ലായ്മ വിദ്യാർത്ഥികളുടെ ദൃഷ്ടിയിലും പെട്ടിരുന്നു. ഒരുദിവസം സി. വി. ചില സതീർത്ഥ്യന്മാരുമായി യോജിച്ച് അദ്ദേഹത്തിനെ ഒന്നു ചെണ്ടകൊട്ടിക്കാൻ തീർച്ചപ്പെടുത്തി. സന്ധ്യയാവാറായപ്പോൾ സി. വി. ഒരു കാഷായവസ്ത്രധാരിയായി, ഭസ്മം കണ്ഠമാല്യാദ്യുപേതനായി, ഭക്തിപ്രചുരമായ തമിഴ്ഗാനങ്ങളും പാടിക്കൊണ്ട് ആചാര്യരുടെ പടിക്കൽ എത്തി. അദ്ദേഹം ശകാരംകൊണ്ടു ഭിക്ഷുവിനെ അഭിഷേചിച്ചു. എന്നിട്ടും അയാൾ പോകുന്ന മട്ടു കാണിക്കാതെ ജീവിതത്തിന്റെ അസ്ഥിരതയേയും ഐശ്വര്യത്തിന്റെ നശ്വരതയേയുംപററി പ്രസംഗിക്കാൻ തുടങ്ങുകയും അതിൽ ആചാര്യരുടെ ചില ആശയവിശേഷങ്ങളെക്കൂടി കടത്തിവിടുകയും ചെയ്തു. ആചാര്യർ വടിയുമായി വെളിയിൽ ചാടിയതും ഭിക്ഷുകൻ തിരോധാനം ചെയ്തതും ഒന്നിച്ചുകഴിഞ്ഞു. എന്നാൽ വൃക്ഷത്തിന്റെ മറവിൽനിന്ന് ഈ വിനോദംകണ്ട് രസിച്ചുകൊണ്ടിരുന്ന യുവാക്കന്മാരുടെ ചിരിയാൽ അന്തരീക്ഷം മുഖരിതമായി.

1056-ൽ അദ്ദേഹം ബി. എ. പരീക്ഷയിൽ ജയിച്ചുവെങ്കിലും സർക്കാർസർവ്വീസിൽ പ്രവേശം ലഭിക്കുന്നതിനു മൂന്നുകൊല്ലം കാത്തിരിക്കേണ്ടിവന്നു. അദ്ദേഹത്തിന്റെകൂടെ പാസ്സായ ആർ. മഹാദേവയ്യർ മുതൽപേരെല്ലാം നേരത്തെ ഉദ്യോഗം കരസ്ഥമാക്കിക്കഴിഞ്ഞിരുന്നു. 1059-ൽ ജ്യേഷ്ഠസഹോദരനായിരുന്ന സി. വി. നാരായണപിള്ളയുടെ ശുപാർശ അനുസരിച്ച് എസ്. പത്മനാഭയ്യർ എം. എ. രാമൻപിള്ളയ്ക്കു ഹൈക്കോടതിയിൽ ഒരു ക്ലാർക്കുപണി നല്കി.

അധികകാലം കഴിയുംമുമ്പ് ഈ യുവാവ് പെരുന്താന്നി കീഴേവീട്ടിലെ കാർത്ത്യായനിപ്പിള്ള ഭാഗീരഥിപ്പിള്ളയെ വിവാഹം ചെയ്തു. കാർത്തികപ്പള്ളി കോയിക്കലേത്തു എന്ന പ്രഭുകുടുംബത്തിലെ കാരണവരായിരുന്ന കൊച്ചുകൃഷ്ണപിള്ളയുടെ പുത്രിയായ ഈ

സ്ത്രീരത്നം സാമാന്യം നല്ല വൈദഗ്ദ്ധ്യമുള്ളവരായിരുന്നതിനാൽ, അവർ പില്ക്കാലത്ത് തന്റെ ഭർത്താവിന്റെ സാഹിത്യവ്യവസായത്തിനു പ്രതിബന്ധമായി നിന്നില്ലെന്നു മാത്രമല്ല കഴിയുന്നത്ര പ്രോത്സാഹനങ്ങൾ ചെയ്തുകൊണ്ടുമിരുന്നു.

തിരുവനന്തപുരത്തുവച്ച് ഇദംപ്രഥമമായി അഭിനയിക്കപ്പെട്ട ഗദ്യനാടകം 'ചന്ദ്രമുഖീവിലാസ'മായിരുന്നു. അതു കാളേജിൽ അഭിനയിക്കുന്നതിനുവേണ്ടി സി. വി. എഴുതിക്കൊടുത്ത ആദ്യത്തെ കൃതിയാണെന്നാണ് അറിവ്. അതിന്റെ അഭിനയത്തിൽ ബി.ഏ. വിദ്യാർത്ഥികൾ മാത്രമല്ല, പില്ക്കാലത്തു സുപ്രസിദ്ധരായിത്തീർന്ന സി. കൃഷ്ണപിള്ള ബി. ഏ., പി. അയ്യപ്പൻപിള്ള ബി. ഏ., പി.താണുപിള്ള എം. ഏ., കപ്പാഴം രാമൻപിള്ള ബി. ഏ., ആലപ്പുഴ പാച്ചുപിള്ള ബി. ഏ., രാമക്കുറുപ്പ് ബി. ഏ. മുതലായവരും ഓരോ പാർട്ടെടുത്തിരുന്നു. നടന്മാരെല്ലാം സഭാകമ്പം ഉള്ളവരായിരുന്നതുകൊണ്ട് അതു തീർക്കാനായി സി. വി. ഒരു വിദ്യ പ്രയോഗിച്ചതു കണക്കിനുപററി. അദ്ദേഹം സ്റ്റേജിൽ ഒരു നാല്ക്കാലിപിടിച്ചിട്ട്, അതിന്മേൽ ഉറങ്ങുന്ന മട്ടിൽ നിവർന്നുകിടന്നു. എന്തൊക്കെയോ എഴുതിയിട്ടിരുന്ന ചില പേസ്റ്റ് ബോഡുകൾ കൈയിൽ പിടിച്ചിരുന്നു. കർട്ടൻ പൊക്കിയ മാത്രയിൽ പെട്ടെന്ന് ഉറക്കം ഉണർന്ന ഒരുവന്റെ മട്ടിൽ അദ്ദേഹം പിച്ചും ഭ്രാന്തും പറഞ്ഞുതുടങ്ങി. അനന്തരം ഇംഗ്ലീഷിൽ ഒരു പ്രസംഗവും അതിനെത്തുടർന്നു മലയാളത്തിൽ കഥാസംക്ഷേപവിവരണവും തട്ടിമൂളിച്ചു. അവിടെ കൂടിയിരുന്നവരിൽ, അശ്വതിതിരുനാൾ യുവരാജാവുൾപ്പെടെ എല്ലാവരും ചിരിച്ചു ചിരിച്ചു മണ്ണുകപ്പുമാറായി. അതിനോടുകൂടി മററു നടന്മാരുടെ സഭാകമ്പവും അസ്തമിച്ചു. ചന്ദ്രമുഖിയുടെ മാതുലിപ്പാർട്ടും, മദ്യപന്റെ പാർട്ടും സി. വി. യും, ചന്ദ്രമുഖിയുടെ പാർട്ട് ദിവാൻപേഷ്കാരായിരുന്നു പെൻഷൻ പററി ഇപ്പോൾ വിശ്രമസുഖം അനുഭവിക്കുന്ന കെ. നാരായണൻ പണ്ടാലയും, വിവാഹത്തിനു ജാതകപരിശോധന നടത്തുന്ന കണിയാന്റെ പാർട്ട് രാമക്കുറുപ്പുമുൻഷിയും തന്മയത്വത്തോടുകൂടി അഭിനയിച്ചു. സമുദായ പരിഷ്കരണത്തെ ത്വരിപ്പിക്കുന്നതിനുവേണ്ടി രചിക്കപ്പെട്ട ഒന്നാമത്തെ ഭാഷാനാടകം ഇതുതന്നെയാണെന്നു പറയാം. മാംഗല്യധാരണാദി നിരർത്ഥകങ്ങളായ അടിയന്തിരങ്ങൾക്കായി കണക്കില്ലാതെ പണം ചെലവഴിച്ചു തറവാട്ടുസ്വത്തിനെ അന്യാധീനപ്പെടുത്തിവരുന്നതിന്റെ അനൗചിത്യത്തെ പ്രേക്ഷകന്മാർക്ക് ഈ കഥമുഖേന സി. വി. പ്രത്യക്ഷപ്പെടു

ത്തിക്കൊടുത്തു. നാടകാഭിനയത്തിനു സർക്കാർതന്നെയാണു് സ്റ്റേജ് ഇടുവിച്ചുകൊടുത്തതെന്നും സ്മരണീയമാണു്.

ചന്ദ്രമുഖീവിലാസത്തിന്റെ ആവിർഭാവത്തിനുശേഷമാണു് വലിയകോയിത്തമ്പുരാൻ ശാകുന്തളം ഭാഷാന്തരീകരിച്ചതെന്നുള്ള വസ്തുത അറിയാത്തവരാണു്, ഭാഷയിൽ ആദ്യമായുണ്ടായ നാടകം അഭിജ്ഞാനശാകുന്തളമാണെന്നു പറയുന്നതു്. കുറേക്കാലത്തേക്കു ശാകുന്തളം അഭിനയിക്കാൻ ആരും തയാറായില്ല. ചന്ദ്രമുഖീനാടകത്തിൽ പങ്കുകൊണ്ടു പേരെടുത്ത ചിലരെല്ലാംകൂടിയാണു് ആ നാടകത്തെ പിന്നീടു് അഭിനയിച്ചതും. സ്റ്റേജിടുന്ന ചിലവെല്ലാം ഇക്കുറിയും സർക്കാർതന്നെ വഹിച്ചു.

പ്രസിദ്ധ ഹൈക്കോർട്ടുജഡ്ജിയായിരുന്ന കുഞ്ഞുരാമൻനായരെ വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു ജന്മികുടിയാൻ കമ്മിററിയുടെ അധിപനായി നിശ്ചയിച്ചപ്പോൾ, മി. നായർ തന്റെ ഗുമസ്തനായി കൂടെക്കൊണ്ടുപോയതു് സി. വി. യെ ആയിരുന്നു. ഇതുനിമിത്തം അദ്ദേഹത്തിനു തിരുവിതാംകൂറിന്റെ പലഭാഗങ്ങൾ നേരിട്ടു കാണുന്നതിനും അവിടവിടെയുള്ള ചരിത്രപ്രസിദ്ധങ്ങളായ സ്ഥലങ്ങൾ സന്ദർശിച്ചു് നാട്ടുകാരുടെ ജീവിതരീതികളും മററും ഗ്രഹിക്കുന്നതിനും ഐതിഹ്യങ്ങൾ ശേഖരിക്കുന്നതിനും കഴിഞ്ഞു. ഇതു ഭാവിയിൽ ചരിത്രാഖ്യായികാകാരനായിത്തീരുവാൻ പോകുന്ന ആ യുവാവിനു് എത്രകണ്ടു് ഉപയോഗപ്രദമായിത്തീർന്നു എന്നു പറയേണ്ടതില്ലല്ലോ.

1060-ൽ അദ്ദേഹം ഹൈക്കോടതി ഹെഡ്ഗുമസ്തനായും രണ്ടു കൊല്ലങ്ങൾക്കുശേഷം ഇൻഡക്സർ ആൻഡ് പബ്ളിഷർ ആയും ഉയർത്തപ്പെട്ടു. എന്നാൽ നിയമപരീക്ഷയിൽ പാസ്സാകാത്ത ഒരാൾക്ക് ഹൈക്കോടതിയിൽ യാതൊരു പ്രമോഷനും വഴിയില്ലെന്നു കാണുകയാൽ അദ്ദേഹം 1063-ൽ ബി. എൽ-നു പഠിക്കാനായി മദ്രാസിലേക്കു പോയി. മദ്രാസിൽ അദ്ദേഹത്തിനു കൂട്ടുകാരായി തിരുവനന്തപുരത്തുകാരായ പലരും ഉണ്ടായിരുന്നു. അവർക്കെല്ലാം പില്ക്കാലത്തു വലിയവലിയ ഉദ്യോഗങ്ങൾ വഹിക്കാൻ ഇടവന്നിട്ടുണ്ടു്. എൻ. രാമൻപിള്ള എക്സൈസ് കമ്മീഷണരായിട്ടാണു് പെൻഷൻപററിയതു്. മുണ്ടനാട്ടു നാരായണപിള്ള ദിവാൻപേഷ്കാർ ആയി. പന്നിയറത്തല കൃഷ്ണപിള്ള

ഡാക്ടർഉദ്യോഗം പ്രശസ്തമായി വഹിച്ചു. ജി. ശങ്കരപ്പിള്ള ഹൈക്കോർട്ടുജഡ്ജി ഉദ്യോഗംവരെ ഉയൎന്നു. പി. എൻ. രാമൻപിള്ള മദ്രാസ് സ്റ്റാൻഡാർഡിൻെറ പത്രാധിപരായി പ്രസിദ്ധി നേടി. സി. വി. യുടെ സാന്നിദ്ധ്യംനിമിത്തം മദ്രാസിലെ ജീവിതം അവൎക്കു സുഖപ്രദമായിത്തീൎന്നു.

ഇതിനിടയ്ക്കു് ഈ യുവാവു് ബാരിസ്റ്റർ ജി. പി. പിള്ളയുമായി പരിചയപ്പെടുകയും പ്രസിദ്ധപ്പെട്ട മലയാളിമെമ്മോറിയൽ തയ്യാറാക്കുന്ന വിഷയത്തിൽ മനഃപൂർവ്വം ഉത്സാഹിക്കയുംചെയ്തു. മലയാളിമെമ്മോറിയലിൻെറ ഉത്ഭവം രസകരമാണു്. അക്കാലത്തു് ഉയൎന്ന ഉദ്യോഗങ്ങളെല്ലാം ബ്രാഹ്മണൎക്കു കുത്തകയായിരുന്നു. ജസ്റ്റീസ് ഗോവിന്ദപ്പിള്ളയ്ക്കു തൻെറ പേഷ്കാരുദ്യോഗം ഒരു ബ്രാഹ്മണനുവേണ്ടി ഒഴിഞ്ഞുകൊടുക്കേണ്ടിവന്ന കഥ അന്യത്ര പറഞ്ഞിട്ടുണ്ടല്ലോ. അതുപോലെ പല ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാൻ കഴിയും. അതിനാൽ ഈ നാട്ടുകാരുടെ പ്രമാണികളെല്ലാം ചേൎന്നു മതിരാശിയിൽ പ്രാക്ടീസുചെയ്തുകൊണ്ടിരുന്ന ആളും ശങ്കുണ്ണിമേനോൻ പേഷ്കാരുടെ പുത്രനും ആയിരുന്ന കെ. പി. ശങ്കരമേനോൻെറ നേതൃത്വത്തിൽ ഒരു ബ്രാഹ്മണേതരമെമ്മോറിയൽ മഹാരാജാവു തിരുമനസ്സിലേക്കും രാമരായർ ദിവാൻജിക്കും സമൎപ്പിച്ചു. അതിൻെറ ഫലമായി ബ്രാഹ്മണരല്ലാത്തവൎക്കു ചില ആനുകൂല്യങ്ങൾ തൽക്കാലം ലഭിക്കയും ചെയ്തു.

സി. വി. മദ്രാസിൽ താമസിക്കുന്നകാലത്തായിരുന്നു ഒ. ചന്തുമേനോൻ ഇന്ദുലേഖ പ്രസിദ്ധീകരിച്ചതു്. അതു കണ്ടപ്പോൾ ഒരു നോവൽ എഴുതിയാൽകൊള്ളാമെന്നു സി. വി. ക്കും മോഹം ഉദിച്ചു. യുവമിത്രങ്ങളുടെ പ്രേരണയും ആ വിഷയത്തിൽ ഉണ്ടായിരുന്നിരിക്കണം;—എതായാലും മാൎത്താണ്ഡവൎമ്മ എന്ന പ്രസിദ്ധ ആഖ്യായികയ്ക്കു് മദ്രാസിൽവച്ചു് അദ്ദേഹം ആസൂത്രണംചെയ്തു. 1065—ൽ അതു് അഡിസൺകമ്പനിയുടെ പ്രസാധകത്വത്തിൽ ലോകരംഗത്തു പ്രവേശിച്ചപ്പോൾ സി. വി—യുടെ പേരു നാടൊക്കെ മുഴങ്ങാൻ തുടങ്ങി. ഒന്നാമത്തെ കൃതിയായ ഈ ആഖ്യായി

കയിൽ സ്കാട്ടിനെ അതിശയിക്കുന്ന കല്പനാശക്തിയും രചനാപാടവവും പാത്രനിർമ്മാണചാതുരിയും തെളിഞ്ഞുകണ്ടതിൽ, ഈ നാട്ടുകാർ അത്ഭുതപരതന്ത്രന്മാരായിത്തീർന്നു.

മാർത്താണ്ഡവർമ്മയുടെ നിർമ്മാണവിഷയത്തിൽ സി. വി.-യെ മനഃപൂർവം സഹായിക്കയും ഭാഷാപരമായ പരിഷ്കാരങ്ങൾ പലതും നിർദ്ദേശിക്കയും ചെയ്തതു് എൻ. രാമൻപിള്ള അവർകളായിരുന്നു. അതിനാൽ ചിലർ അതിന്റെ കർത്തൃത്വംപോലും അദ്ദേഹത്തിൽ ആരോപിക്കാൻ മുതിർന്നിട്ടുണ്ടു്.

1066-ൽ സി. വി. അവധികഴിഞ്ഞു വീണ്ടും ജോലിയിൽ പ്രവേശിക്കയും അചിരേണ തിരുവാഭരണംകേസ്സു് സംബന്ധിച്ചു് പരിഭാഷകനായി നിയമിക്കപ്പെടുകയും ചെയ്തു. 1070-ൽ ഹൈക്കോടതിമാനേജരായി. ഈ ജോലി വഹിച്ചുകൊണ്ടിരുന്ന കാലത്തു് 1076-ൽ ശിരസ്തദാരായി. അക്കാലത്തു് പാൽക്കുളങ്ങര, പെരുന്താന്നി മുതലായ സ്ഥലങ്ങളിൽ ചില ദുർബുദ്ധികളുടെ പ്രേരണാഫലമായി ഒരുമാതിരി ശാക്തേയമതപ്രചരണം ഉണ്ടായതിനെ തടയണമെന്നുള്ള ഉദ്ദേശത്തോടുകൂടി രചിക്കപ്പെട്ടതാണു് മതിവിലാസം എന്ന പ്രഹസനം.

1076-ൽ തിരുവനന്തപുരത്തുവച്ചു കൂടിയ ഭാഷാപോഷിണിസഭയ്ക്കു കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നു വലിയ കവികൾ പലരും വന്നുചേർന്നിരുന്നു. അക്കൂട്ടത്തിൽ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാനും ഉൾപ്പെട്ടിരുന്നു. അദ്ദേഹം തേവാരത്തുകോയിക്കലാണു താമസിച്ചിരുന്നതു്. ആ മഹാകവിയെ സന്ദർശിച്ചു് സി. വി. അവിടുത്തെ ആജന്മമൈത്രി സമ്പാദിച്ചു. തദവസരത്തിൽ സി. വി. സമ്മാനിച്ച വിചിത്രമായ ദന്തവടിയെപ്പറ്റി മഹാകവി പെട്ടെന്നു്,

വടിവൊടു കേരളഭാഷാ-
കടലു കടഞ്ഞിട്ടു സാരപീയൂഷം
പടുതയൊടെടുക്കുവാനീ-
വടിയൊരു കടകോലുപോലെയാകുന്നു.

എന്നൊരു ശ്ലോകംചൊല്ലി. സംസ്കൃതസാഹിത്യവാരാന്നിധിയിലെ അനർഘരത്നങ്ങളെ ഭാഷയിലേക്കു വിവർത്തനംചെയ്യുന്ന

മെന്നുള്ള ഉൽബോധനത്തോടുകൂടിയാണ് സി. വി. ആ വടി സമ്മാനിച്ചതു്. അതിനു മറുപടിയായിരുന്നു പ്രസ്തുത പദ്യം.

ഈ കാലഘട്ടത്തിൽ സി. വി. യുടെ പ്രിയസുഹൃത്തുക്കളും നിത്യസഹചാരികളും ആയിരുന്നവർ സിക്രട്ടറി അയ്യപ്പൻപിള്ള, നായർസമുദായോദ്ധാരകനെന്നനിലയിൽ പ്രാതഃസ്മരണീയനായിത്തീർന്ന സി. കൃഷ്ണപിള്ള, ദിവാൻപേഷ്കാർ വി. ഐ. കേശവപിള്ള, ചീഫ്സിക്രട്ടറി പി. താണുപിള്ള എന്നിവരായിരുന്നു. അത്ഭുതകരമായ മേധാശക്തിയിലും അസാധാരണമായ ആംഗലഭാഷാപാണ്ഡിത്യത്തിലും താണുപിള്ള മറ്റുള്ളവരെ അതിശയിച്ചിരുന്നെങ്കിൽ, പി. അയ്യപ്പൻപിള്ള കോടതിയിൽ, കല്ലനായിരുന്നു. പി. അയ്യപ്പൻപിള്ളയുടെ സഹായത്തോടുകൂടി പഠിച്ച് ഉന്നതപദവിയിലെത്തിയവർ അന്നു പലരുമുണ്ടായിരുന്നു. സംഭാഷണചതുരനും സംഗീതരസികനും സുന്ദരഗാത്രനുമായ സി. കൃഷ്ണപിള്ളയുടെ നിത്യചിന്തയ്ക്കു വിഷയീഭവിച്ചിരുന്നതു് നായർസമുദായോന്നമനത്തിനുള്ള മാർഗ്ഗങ്ങളായിരുന്നു. താണുപിള്ള തെക്കൻ ഡിവിഷൻപേഷ്കാരായിരുന്നകാലത്തു്, അവിടെ മറവരുടെ ശല്യം കൂടക്കൂടെ ഉണ്ടായിക്കൊണ്ടിരുന്നു. അവർ സംഘംചേർന്ന് തീവെട്ടിക്കൊള്ളപോലും നടത്തിവന്നു. ജനങ്ങൾ ഭയപരവശരായിട്ടാണ് ദിനങ്ങൾ നയിച്ചുവന്നതു്. അങ്ങനെയിരിക്കെ ഒരു രാത്രി പേഷ്കാർ ഗൃഹത്തിൽ ഇല്ലാതിരുന്ന അവസരത്തിൽ ഏതാനും ആളുകളോടുകൂടി ഒരു കൊള്ളത്തലവൻ അവിടെ കടന്നുചെന്നിട്ടു് "വീട്ടുകാരെല്ലാരുമറിയുക. സാമാനങ്ങൾ അങ്ങു വച്ചേച്ചു മാറിപ്പോകിൻ, പതപ്പെടാതിരിക്കിൻ, അല്ലാവഴിക്കിരുന്നാൽ ആപത്തു വരപ്പോകുന്നു, ശീഘ്രം, ശീഘ്രം" എന്നു് ഉൽക്രോശിച്ചു. താണുപിള്ളയുടെ പത്നി ഗർഭിണിയായിരുന്നു. അവരും വേലക്കാരും വല്ലാതെ ഭയപ്പെട്ടു. ആ പരിഭ്രമം കണ്ടു് മറവവേഷധാരികൾ വെളിയിൽവന്നിട്ടു് തങ്ങളുടെ സാക്ഷാൽരൂപം ധരിച്ചുകൊണ്ടു് വീണ്ടും അകത്തുകടന്നു. അപ്പോൾ കാണപ്പെട്ടതു് സി. വി. യും കൂട്ടരും ആയിരുന്നു. ഗൃഹനാഥനെ അറിയിച്ചുപോകരുതേ എന്നു് അദ്ദേഹം പ്രാർത്ഥിച്ചുവെങ്കിലും, താണുപിള്ള തിരിച്ചുവന്നപ്പോൾ ആദ്യമായി അറിഞ്ഞതു് ഈ വാർത്തയായിരുന്നു. സി. വി ക്കു നല്ല സമ്മാനംകിട്ടി എന്നു പറയേണ്ടതില്ലല്ലോ.

ഈമാതിരി വിനോദങ്ങൾ പലപ്പോഴും നടന്നിട്ടുണ്ടു്. താണുപിള്ള ചീഫ്സിക്രട്ടറിസ്ഥാനം വഹിച്ചു് അതിപ്രശസ്തമായ

രീതിയിൽ രാജ്യസഞ്ചാരം ചെയ്തുകൊണ്ടിരിക്കവേ ഒരുദിവസം രാത്രി അദ്ദേഹം അത്താഴം ഉണ്ണാൻ ഇരുന്നു. ഊണു പകുതിയായില്ല, അപ്പോഴേക്കും ഒരു പട്ടക്കാരൻ ഹാജരായി. കൊട്ടാരത്തിൽനിന്നു് അടിയന്തിരമായി ഒരു തിരുവെഴുത്തുംകൊണ്ടു വന്നിരിക്കയാണെന്നും ഉടൻതന്നെ മറുപടിവാങ്ങി ചെല്ലാൻ കല്പിച്ചിരിക്കുന്നു എന്നും അയാൾ വെളിയിൽനിന്നുകൊണ്ടുതന്നെ അറിയിച്ചു. ഉരുട്ടിയ ഉരുള ഇലയിൽതന്നെ വച്ചിട്ടു് "എവിടെ ഇങ്ങോട്ടു വാങ്ങിക്കൊണ്ടുവാ, എന്നു് അദ്ദേഹം ഭൃത്യനോടു് ആജ്ഞാപിച്ചു. "യജമാനന്റെ കൈയിൽതന്നെ ഏല്പിക്കാനാണു കല്പന, എന്നു പട്ടക്കാരൻ മറുപടി പറയുകയാൽ, ഏതു പട്ടക്കാരനാണതു്? അകത്തുവരാനും പറയൂ എന്നു് അദ്ദേഹം പറഞ്ഞതനുസരിച്ചു് അയാൾ ഉള്ളിൽകടന്നു. താണുവണങ്ങിയിട്ടു് ആ പട്ടക്കാരൻ അപരിചിതനായി കാണപ്പെട്ടു. എങ്കിലും രാജകല്പനയല്ലേ? കാലതാമസം വരുത്തിക്കൂടല്ലോ. അതിനാൽ ശീതവെള്ളത്തിൽ കൈകഴുകിക്കൊണ്ടു് എഴുത്തുവാങ്ങിച്ചു. എഴുത്തു ദയവാറു കയ്യിൽതന്നെ. പങ്ക്തി ഒന്നുരണ്ടു വായിച്ചപ്പോഴേക്കും അദ്ദേഹത്തിനു് കാര്യം മനസ്സിലായി. പട്ടക്കാരനെ അടുത്തുവിളിച്ചിട്ടു് വിനോദഭാവത്തിൽ ചെകിട്ടത്തു് അടികൊടുത്തതിനുശേഷം അടുത്തൊരു ഉലക്കുടി ഉടുവിച്ചു് തന്റെകൂടെ അയാളെ ഉണ്ണാനിരുത്തി. വേലക്കാരൻ അമ്പരന്നുപോയി. എന്നാൽ അതു സി. വി. ആയിരുന്നുവെന്നു ബുദ്ധിമതിയായ ഗൃഹനായിക ഗ്രഹിക്കാതിരുന്നില്ല.

ഈ മാന്യസുഹൃത്തു് 1077 മേടത്തിൽ മരണം പ്രാപിച്ചു. ഈ മരണം സി. വി. -ക്കു് എത്രമാത്രം ദുസ്സഹമായിരുന്നു എന്നു് പറഞ്ഞറിയിക്കാൻ പ്രയാസമാണു്. വളരെക്കാലത്തേക്കു് അദ്ദേഹത്തിന്റെ സാഹിത്യോദ്യമങ്ങളെല്ലാം നിലച്ചുപോയതിന്റെ രഹസ്യം ഇതായിരുന്നു.

1079-ൽ സി. വി. സർക്കാർഅച്ചുക്കൂടം സൂപ്രണ്ടായി നിയമിക്കപ്പെട്ടു. അച്ചുക്കൂടകാര്യങ്ങൾ അന്നു് അഴിഞ്ഞുകുഴഞ്ഞ നിലയിലാണിരുന്നതു്. അതിനെ നല്ല നിലയിൽ എത്തിക്കുന്നതിൽ ഭഗീരഥപ്രയത്നം ചെയ്യേണ്ടിവന്നു. അല്പകാലത്തിനുള്ളിൽ എല്ലാകാര്യങ്ങൾക്കും ഒരു ചിട്ടവരുത്തി. അതുപോലൊരു ഭരണനില സർക്കാർ അച്ചുക്കൂടത്തിനു് അതിനു മുമ്പും പിമ്പും ഉണ്ടായിട്ടില്ലെന്നു പറയാം. എന്നാൽ ഇക്കാലത്തു് അദ്ദേഹത്തിന്റെ ധർമ്മപത്നിയുടെ ദേഹവിയോഗം സംഭവിച്ചു.

